# എ. ആർ. പി
# ഔഷധശാല,
## കുന്നംകുളം.



**1125**

# രസായനം-ലേഹ്യം.



## അഗസ്ത്യരസായനം

കാസരോഗം, ക്ഷയം, ഏക്കം, എക്കിട്ട്, ദീപനക്ഷയം, മലബന്ധം, മൂക്കടെപ്പ് മുതലായവയ്ക്കു ശീലിക്കേണ്ടതാണു്.

ഒന്നുമുതൽ രണ്ടു തോല വരെ ഭക്ഷണത്തിനു ശേഷം രണ്ടുനേരവും സേവിക്കാം.

വിശേഷാൽ പത്ഥ്യമൊന്നും വേണ്ട.

## അജമാംസരസായനം

എല്ലാവിധ വാതരോഗങ്ങളേയും; ക്ഷയം, ചുമ, വലിവ്, വായുക്ഷോഭം, ഒച്ചയടപ്പ് മുതലായവ അത്ഭുതകരമായ വിധത്തിൽ ശമിപ്പിക്കും. ശരീരബലത്തേയും, ആരോഗ്യത്തേയും നിലനിൎത്തുവാൻ ഇതിനു തുല്യമായ മററൊരു ഔഷധം വേറെയില്ലാ.

മാത്ര: ഒരു ഉറപ്പികത്തുക്കം മുതൽ രണ്ടു ഉറപ്പികത്തുക്കംവരെ കഴിക്കാം.

## കല്യാണഗുളം

കല്യാണഗുളം എന്ന ഈ ലേഹ്യം പതിവായി മാത്രയ്ക്കു തക്കവിധം സേവിച്ചാൽ വേണ്ടടത്തോളം വിരേചം വരും. ഇതിനു വലിയ പത്ഥ്യമൊന്നുമില്ലാ. കുഷ്ഠം, മൂലക്കുരു, കാമില, ഗുന്മൻ, പ്രമേഹം, മഹോദരം, ഭഗന്ദരം, ഗ്രഹണീരോഗം, പാണ്ഡുരോഗം എന്നിവകളെ തീരെ നശിപ്പിക്കും.

മാത്ര: ഒരു ഉറുപ്പികത്തൂക്കം മുതൽ രണ്ടു ഉറുപ്പികത്തൂക്കം വരെ.

## കണ്ടകാരി ലേഹ്യം

വായുമുട്ടൽ (ആസ്ത്മ) ഉള്ള രോഗികൾക്കുള്ള കൈകണ്ട ഔഷധമാണിതു്.

## കൂശ്മാണ്ഡരസായനം

ചുമ, ഇക്കിൾ, പനി, രക്തപിത്തം, വലിവു്, ഉരക്ഷതം, ക്ഷയം, ചോര തുപ്പൽ ഈ രോഗങ്ങളെ മാററും. ഓർമ്മശക്തി, ശരീരശക്തി ഇവയെ വർദ്ധിപ്പിക്കും.

മാത്ര: ഒന്നു മുതൽ രണ്ടു ക. തൂക്കം വരെ.

# ചിഞ്ചാദി ലേഹ്യം

ഇതിൽ വളരെ അധികം ഉരുക്ക് ചേൎന്നിട്ടുള്ളതുകൊണ്ടു് രക്തകുറവിനാലുള്ള വിളൎച്ച് മാറാൻ ഒന്നാന്തരമാണ്.

ഉരുക്കിന്റെ മലബന്ധമുണ്ടാക്കുന്ന ഒരു പ്രകൃതിയുണ്ടു്. അതിനെ ഇല്ലായ്മചെയ്യുന്നതിന്നായി ഇതിൽ പല പ്രത്യേക ഔഷധങ്ങളും ചേൎത്തിട്ടുണ്ടു്.

പിത്താധിക്യത്താൽ ഉണ്ടാകുന്ന എല്ലാ രോഗത്തിന്നും ഇതു നല്ലതാണ്. പ്രത്യേകിച്ച് നീരു്, വയറുകാളൽ, കടവയററിൽ കനം, ഗ്രഹണി, അൎശ്ശസ്സ് ഇവയെ ശമിപ്പിക്കും.

കാൽ മുതൽ അര തോലവരെ രണ്ടൌൺസ് കാച്ചിയ മോരിൽ ചേൎത്തു രാവിലേയോ, വൈകുന്നേരമോ സേവിക്കുക.

വയറിളകിപ്പോകുന്നവർ തേനിൽ സേവിക്കട്ടെ.

എരുവു്, പുളി, മത്തങ്ങ, വഴുതിനങ്ങ, ഇവ ഉപയോഗിക്കരുതു്.

## ച്യവനപ്രാശം

ദീഘ്കാലത്തെ രോഗം നിമിത്തം ദേഹം ക്ഷീണിച്ചവർ, ക്ഷയരോഗികൾ, വൃദ്ധന്മാർ ഇവരുടെ ക്ഷീണം തീത്തു യൌവ്വനയുക്തരാക്കും. മൂത്രാശയസംബന്ധമായ രോഗങ്ങൾ, ശുക്ലദോഷം ഇവയെ തീത്തു ധാതുപുഷ്ടി വദ്ധിപ്പിക്കും. ഓമ്മശക്തിയെ വദ്ധിപ്പിച്ചു് മനസ്സിനു ഉന്മേഷം ഉണ്ടാക്കുന്നതിനാൽ വിദ്യാത്ഥികൾക്കു ഏററവും ഉത്തമമാണു്. ദീഘായുസ്സ്, ഇന്ദ്രിയബലം, ശരീരശോഭ, ദഹനശക്തി, ഇവയെ ഉണ്ടാക്കും. പാട്ടുപാടുക, പ്രസംഗിക്കുക മുതലായവകൊണ്ടുള്ള ഒച്ചയടപ്പിനെ തീക്കും. തൊണ്ടയിലും നെഞ്ഞിനുമുള്ള വലിവു്, ശ്വാസരോഗം, ഹൃദ്രോഗം ഇവയെ സുഖപ്പെടുത്തും. സ്ത്രീപുരുഷഭേദമെന്യേ എല്ലാവക്കും സേവിക്കാം.

ഒരു തോല മുതൽ രണ്ടു തോല വരെ അത്താഴപ്പുറമെ സേവിച്ചു് മീതെ ചൂടുള്ള പാൽ കഴിക്കുക.

വിശേഷാൽ പത്ഥ്യമൊന്നും ശീലിക്കേണമെന്നില്ല.

## ദശമൂലരസായനം

വായുകോപംകൊണ്ടുണ്ടാകുന്ന കുര, ദഹനക്കറവു്, ഛർദ്ദി, വയററിൽ വേദന, എക്കിട്ടു്, വാതപനി, ഭക്ഷണം ദഹിച്ചു തുടങ്ങുമ്പോഠം ഉണ്ടാകുന്ന തലവേദന ഇവയെല്ലാം ശമിപ്പിക്കും.

ഉപദ്രവത്തിൻെറ ശക്തിപോലെ കാൽ മുതൽ ഒരു തോല വരെ ഭക്ഷണത്തിനു മുമ്പോ, പിമ്പോ രണ്ടു നേരവും സേവിക്കുക.

## ദ്രാക്ഷാദി ലേഹ്യം

പാണ്ഡുരോഗം, കാമില, ഹലീമകം ഇവയെ സുഖപ്പെടുത്തി മലബന്ധത്തെ തീക്കും.

കാൽ മുതൽ ഒരു തോല വരെ ഭക്ഷണത്തിനു മുമ്പ് രണ്ടു നേരവും സേവിക്കുക.

എരുവു്, പുളി; മുളകു്, ഇവ കുറക്കണം.

## മധുസ്നഹിരസായനം (ചെറുതു)

രക്തശുദ്ധിക്കു് ഇതു വളരെ വിശേഷമാണ്. സ്ത്രീകളുടെ യോനി സംബന്ധമായ രോഗങ്ങളിലും, പുരുഷന്മാരുടെ ഉഷ്ണപ്പുണ്ണു മുതലായ രോഗങ്ങളിലും ഇതു വളരെ നല്ലതാണ്.

കൈകാലുകളിൽ വരഞ്ഞ പൊട്ടുക, തൊലി പോകുക ഇവയ്ക്കും നല്ലതാണ്.

മാത്ര:—അര മുതൽ ഒരു ക. തൂക്കം വരെ.

## മധുസ്നഹിരസായനം (വലുത്)

കുറെക്കൂടി ശ്രുക്ഷമാണ്.

മാത്ര:—കാൽ മുതൽ അര ക. ത്തൂക്കംവരെ.

## മാണിഭദ്രം ലേഹ്യം

വയറിളക്കുവാൻ വളരെ നല്ലതാണ്. യാതൊരു ദോഷവുമില്ലാത്ത സുഖമയമായ വിരേചനൌഷധം.

മാത്ര:—ആവശ്യംപോലെ.

## വിലപാദി ലേഹ്യം

അരുചി, അഗ്നിമാന്ദ്യം, ഛർദ്ദി, വായിൽ വെള്ളം വരിക, ഏക്കം മുതലായ രോഗങ്ങളിൽ സേവിക്കേണ്ടതാണ്.

മാത്ര:-കാൽ മുതൽ ഒരു ക. ത്തൂക്കംവരെ.

## ശതാവരിഗുളം

എല്ലാതര മൂത്രകൃച്ഛ്റങ്ങളേയും, പ്രമേഹങ്ങളേയും, വാതം, പിത്തം, രക്തപിത്തം, മൂഢവാതം, ഉരക്ഷതം, ക്ഷയം, ആർത്തവദോഷം, അസ്ഥിസ്രാവം, രക്തസ്രാവം ഇവകളെ ശമിപ്പിക്കും.

മാത്ര: കാൽ മുതൽ ഒരു ഉറപ്പികത്തൂക്കം വരെ.

# ചൂർണ്ണങ്ങൾ

## മണ്ഡൂരവടകം

പാണ്ഡുരോഗം, നീര് ഇവയ്ക്കു കാച്ചിയ മോരിൽ സേവിക്കേണ്ടതാണ്.

## താലീസപത്രാദി വടകം

ദഹനവും, രുചിയും ഉണ്ടാക്കും. കുര, ശ്വാസംമുട്ടൽ, ഛർദ്ദി, അതിസാരം, പനി, കഫോപദ്രവങ്ങൾ ഇവയെ ശമിപ്പിക്കും.

## നാസികാചൂർണ്ണം

ശിരോരോഗത്താലും മററും മൂക്കിൽനിന്നു കഫം ഒഴുകി ദുർഗന്ധത്തോടുകൂടി ഉണ്ടാകുന്ന ദുഷ്ടപീനസം, വായനാററം, പല്ലുവേദന, ചെവികുത്ത്, ജലദോഷം മുതലായവയെ ശമിപ്പിക്കും.

## കല്യാണക്ഷാരം

ഗുന്മൻ, ഗ്രഹണി, ഉദാവർത്തം, മലബന്ധം, അർശ്ശസ്സ്, മഹോദരം, കൃമി, മൂത്രത്തടവ്, കല്ലടപ്പ്, നീരു, വയററിൽവേദന, വയറുവീർപ്പ്, ചുമ, വലിവ് ഈ രോഗങ്ങൾക്ക് ഫലപ്രദമാണ്.

## ഏലാദിചൂർണ്ണം

വിഹിതങ്ങളായ ദ്രവങ്ങളിൽ കുഴച്ചോ, അല്ലാതേയൊ പുരട്ടുകയൊ, പുരട്ടിത്തിരുമ്മുകയോ ചെയ്താൽ വാതകഫവികാരങ്ങൾ, വിഷം, പൊറിച്ചിൽ, കുരുക്കൾ, തടിപ്പ് ഇവയെ ശമിപ്പിക്കും. ശരീരകാന്തി വർദ്ധിക്കും.

## ജീവന്ത്യാദി

ഏക്കം, കുര, വിലക്കം ഈ രോഗങ്ങൾക്കു വളരെ വിശേഷമാണ്.

മാത്രം: കാൽ മുതൽ 1 ക. ത്തൂക്കം വരെ.

## യവന്യാദി

അഗ്നിമാന്ദ്യം, അരുചി, ഗ്രഹണി, ചുമ, അശ്സ്സ് ഈ രോഗങ്ങളെ ശമിപ്പിക്കും.

മാത്രം: കാൽ മുതൽ 1 ക. ത്തൂക്കം വരെ.

## പടോലാദിചൂർണ്ണം

ഹൃദ്രോഗം, പാണ്ഡുരോഗം, ഗ്രഹണിരോഗം, ഗുന്മം, ശൂല, അരുചി, ക്ഷയം, ജ്വരം, സന്നിപാതജമായിരിക്കുന്ന കാമില, മുഖരോഗങ്ങൾ എന്നിവകളെ ശമിപ്പിക്കും.

തേനിലൊ, വെള്ളത്തിലൊ, മദ്യത്തിലൊ കലക്കി സേവിക്കാം.

# വലിയ കർപ്പൂരാദി

കർപ്പൂരാദിയേക്കാരം കൂടുതൽ ഗുണപ്രദം. ക്ഷയം, ചുമ, വലിവ് ഇവയിൽ വളരെ വിശേഷമാണ്.

മാത്രം: കാൽ മുതൽ ഒരു ക. ത്തൂക്കം വരെ.

# കർപ്പൂരാദി

ചുമ, കഫോപദ്രവം മുതലായവ സുഖപ്പെടുത്തി രുചിയേയും ഹൃദയശുദ്ധിയേയും ഉണ്ടാക്കും. ക്ഷയരോഗികരംതന്നെ പലവട്ടം സേവിച്ചാൽ ചുമക്കു തല്ക്കാലശമനമുണ്ടാവും.

ഈ പൊടിയിൽ കല്ക്കണ്ടവും, തേനും പാകത്തിന്നു ചേർത്തു ലേഹപാകമാക്കി പലവട്ടം സേവിക്കുകയാണ് വേണ്ടതു്.

# രാസ്നാദി

ഇതു നീരിറക്കം, ജലദോഷം, തലവേദന, പനി ഈ വക എല്ലാ ഉപദ്രവങ്ങളേയും സുഖപ്പെടുത്തും. ഇതു നിറുകയിൽ തിരുമ്പുകയും ഒരു വൈദ്യൻെറ ഉപദേശപ്രകാരം നിറുകയിൽ കുഴമ്പിടുകയും ചെയ്യാം.

## ഹിംഗുവചാദി

ഇതു ഗുന്മൻ, ഗ്രഹണി, അർശ്ശസ്സ്, അഗ്നിമാന്ദ്യം, മൂത്രകൃഛ്രം എന്നിവയും വായുക്കോൾക്കുള്ള തടസ്ഥങ്ങളും തീർത്തു സുഖപ്പെടുത്തും.

എക്കിട്ട്, ചുമ, മലബന്ധം ഇവയ്ക്കും നല്ലതാണ്. കാൽമുതൽ ഒരു ക. തൂക്കംവരെ മോരിലൊ ചൂടുവെള്ളത്തിലൊ ചേർത്തു സേവിക്കാം. അജീർണ്ണത്തിന്നു മദ്യത്തിൽ ചേർത്തു സേവിക്ക.

## അവിപത്തി

പിത്തസംബന്ധമായ എല്ലാ രോഗങ്ങളിലും വയറിളക്കാൻ ഉത്തമമാണ്. ഒരു ക. തൂക്കം പൊടി ചൂടുവെള്ളത്തിൽ കലക്കി (വേണമെങ്കിൽ സമം പഞ്ചസാര ചേർത്ത്) രാവിലെ ഭക്ഷണത്തിന്നു മുമ്പെ സേവിച്ചാൽ ധാരാളം മലശോധനയുണ്ടാവും.

## അഷ്ടചൂർണ്ണം

വയററിൽ വേദന, ദഹനക്ഷയം, ഗ്രഹണി, രുചിക്കുറവ് ഇവകൾക്കം പ്രത്യേകിച്ച് കുട്ടികൾക്കുള്ള ഗ്രഹണിക്കും നല്ലതാണ്.

മാത്ര:—അരക്കാൽ മുതൽ അര ക. തൂക്കം വരെ കാച്ചിയ മോരിൽ കലക്കി ഭക്ഷണത്തിന്നു മുമ്പെ രണ്ടുനേരവും സേവിക്കാം.

## കച്ചോരാദി പൊടി

ഇതു നിറുകയിൽ തിരുമ്മാം. ഒരു ക. തൂക്കം എടുത്തു മുലപ്പാലിലൊ,, ആവണക്കെണ്ണയിലൊ മറ്റോതെങ്കിലും എണ്ണയിലൊ ചേൎത്തു നിറുകയിൽ ഇട്ടാൽ തല ഉഷ്ണിച്ചുണ്ടാകുന്ന തലവേദന, ഉറക്കക്കുറവു്, ചിത്തഭ്രമം ഇവ ശമിക്കും. കുഴമ്പിടുന്നതു ഉറങ്ങുന്ന സമയം തുടച്ചു കളയണം. വൈകുന്നേരം 6 മണിക്കു ശേഷമാണു് കുഴമ്പിടേണ്ടതു്.

# തൈലങ്ങൾ.



## അസനവില്വാദി

ഇതു് നീരിളക്കം, ചെകിട്ടിൽ വേദന, ചെകിട്ടിൽ കുത്തു്, തലവേദന, തലച്ചൂടു്, തലകടച്ചിൽ, കണ്ണിന്നുള്ള ചൂടു് ഈവക രോഗങ്ങളെ ക്ഷണത്തിൽ സുഖപ്പെടുത്തും. കുളിക്കുന്നതിന്നു് അര മണിക്കൂർ മുമ്പായി തലയിൽ തേക്കണം.

## അസനമഞ്ജിഷ്ഠാദി

ഇതു അസനവില്വാദിക്കു പറഞ്ഞ ഗുണങ്ങൾക്കു പുറമെ നേത്രരോഗികൾക്കു തലക്കു തേക്കുവാൻ വളരെ വിശേഷമാണു്. തലക്കു നല്ല കുളുർമയും ഉറക്കവും ഉണ്ടാക്കും.

## അസനാദ്യേലാദി

വിഷം മുതലായതിനെ നശിപ്പിച്ചു് ദേഹത്തിന്നു് നല്ല നിറത്തെ ഉണ്ടാക്കും. ചൊറി, ചിരങ്ങു്, കുരു, വട്ടപ്പുണ്ണു്, തലയിൽ താരൻ മുതലായ വാതകഫസംബന്ധമായ മററു ഉപദ്രവങ്ങളെ എല്ലാം നശിപ്പിച്ചു തലക്കും,

കണ്ണിനും, ചെകിട്ടിനും, പല്ലിനും വളരെ ഗുണത്തെ ചെയ്യും. എന്നുമാത്രമല്ല, തലക്ക് എണ്ണാപിടിത്തമില്ലാതെ കഷ്ടപ്പെടുന്ന ഏതൊരാൾക്കും ഇതു് ശീലിച്ചാൽ ഗുണംകിട്ടുന്നതും ആകുന്നു.

## ഏലാദി

സഹജമായ നീരിളക്കമുള്ളവൎക്കും, പല്ലുവേദന, ചെവികുത്ത്, കുരു, വിഷബാധാസംബന്ധമായ ത്വഗ്ദോഷങ്ങൾ, കഫത്താലൊ വാതത്താലൊ ഉള്ള തലവേദന മുതലായ രോഗങ്ങൾക്ക് തലയിലും മേലും തേച്ചു കുളിക്കുവാൻ വളരെ വിശേഷമാണ്.

## കഞ്ഞുണ്ണ്യാദി

ഉഷ്ണാധിക്യത്താലും മററും കണ്ണിലുണ്ടാകുന്ന ഉപദ്രവത്തേയും, തലവേദനയേയും പല്ലിലുണ്ടാകുന്ന സുഖക്കേടിനേയും ക്ഷണത്തിൽ സുഖപ്പെടുത്തും. ധാരാളം നിദ്രയെ ഉണ്ടാക്കുന്നതും, രോമം നരക്കുന്നതിനെ ഇല്ലാതാക്കുന്നതും, ഉറക്കമില്ലാത്തവൎക്കും, വിദ്യാൎത്ഥികൾക്കും സാധാരണ ഉപയോഗിക്കാവുന്നതുമാണ്.

## കർപ്പൂരാസാദ്യാദി

ഇതു് പക്ഷവാതം, അർദ്ദിതം, അപബാഹുകം, തരിപ്പു്, കടച്ചിൽ മുതലായ വാതരോഗങ്ങളിൽ, തലയിലും, മേലും തേക്കുവാൻ അതിവിശേഷമായിട്ടുള്ളതാണ്. ഈ തൈലം സേവിപ്പാനും നസ്യംചെയ്യാനും ഉപയോഗിക്കാം.

## ചെമ്പരുത്യാദി വെളിച്ചെണ്ണ

കുട്ടികളുടെ മേലും, തലയിലും ചോരനിറത്തിൽ ഉണ്ടായി പൊങ്ങി പൊട്ടുന്ന കുരു, വീക്കം, നീരിറക്കം, ചുകപ്പുനിറം, ചിരങ്ങ് കരപ്പൻ മുതലായതുകൾക്കു് തലയിലും മേലും തേപ്പിച്ചാൽ മേല്പറഞ്ഞ രോഗങ്ങളെല്ലാം നിശ്ശേഷം സുഖപ്പെടുത്തുന്നതിനു പുറമെ ബാലപീഡ, ഗ്രഹണീഭൂതബാധ ഇവയെ അകററി രക്തത്തെ തെളിയിക്കുകയും ചെയ്യും.

## തുംഗദ്രുമാദി

വെയിൽകൊള്ളുക, തീയേല്ക്കുക ഇവകളെക്കൊണ്ടു തല ഉഷ്ണിച്ചു ഉറക്കമില്ലാതിരിക്കുക, കണ്ണു ചുട്ടു പുകയുക, കണ്ണിൽ വെള്ളം നിറയുക, ഇങ്ങിനെയുള്ള ഉപദ്രവങ്ങളിൽ ഈ എണ്ണ തേച്ചു കുളിക്കുന്നതു നല്ലതാണ്.

## കേശരാജ തൈലം

എല്ലാ കാസരോഗങ്ങൾക്കും തലക്ക തേക്കുകയും, സേവിക്കുകയും ചെയ്യാം. സേവിക്കേണ്ടതിന്നു ആവത്തിച്ചു കാച്ചിയതാണു് വേണ്ടതു്.

## ത്രിഫലാദി

ഇതു തലക്ക വളരെ സുഖത്തേയും. കുളർമയേയും കൊടുക്കുന്നതും കണ്ണിലുണ്ടാകുന്ന പുണ്ണു്, ചൊറിച്ചൽ, തലരോമം കൊഴിച്ചൽ, ചെകിടുപഴുപ്പു്, വേദന, തലചൂടു്, തലവേദന, പല്ലുവേദന മുതലായ ശിരോരോഗങ്ങളെ ക്ഷണത്തിൽ സുഖപ്പെടുത്തി ധാരാളം നിദ്രയേയും തലമുടിയേയും ഉണ്ടാക്കും. കുളിക്കുന്നതിന്നു അര മണിക്കൂർ മുമ്പു് തലക്കു് തേക്കണം.

## ദിനേശവല്യാദി തൈലം

ഇതു കുളിക്കുന്നതിന്നു് ഒരു മണിക്കൂർ മുമ്പു്, തലയിൽ നിത്യം തേക്കുന്ന എണ്ണ തേച്ചതിന്നു ശേഷം, ഈ തൈലം മേൽ തേച്ചിരുന്നു പച്ചമഞ്ഞൾ, വേപ്പില ഇവ അരച്ചു മോരിൽ കലക്കിമെഴുക്കിളക്കാൻ ഉപയോഗിച്ചു, കാഞ്ഞവെള്ളത്തിൽ കുളിക്കുന്നതായാൽ

ചൊറി, ചിരങ്ങ് മുതലായ എല്ലാ ത്വ ഗ്ദോഷങ്ങളേയും സുഖപ്പെടുത്തി ശരീരത്തിന്ന നല്ല പ്രകാശത്തെ ഉണ്ടാക്കുകയും ചെയ്യും.

## ധാന്വന്തരം.

ഇതു് വാതരോഗത്തിന്നും, വാതസംബന്ധ മായ മററു രോഗങ്ങൾക്കും കേൾവിപ്പെട്ടതാ ണ്. ഗർഭിണികൾക്കും പ്രസവിച്ചുകിടക്കു ന്ന സ്ത്രീകൾക്കും ഇതു് ശീലിച്ചാൽ അനവധി ഭയങ്കരാവസ്ഥകളിൽനിന്നും രക്ഷപ്രാപിക്കു വാൻ വഴിയുണ്ട്. ക്ഷീരബലക്കു പറഞ്ഞ മി ക്ക ഗുണങ്ങളും ഇതിന്നും ഉണ്ട്. ക്ഷീരബല രക്തവാതത്തിലും, പിത്തസമ്മിശ്രമായ വാത ത്തിങ്കലും പ്രത്യേകം ഫലിക്കുമെന്നും ധാന്വ ന്തരം ശുദ്ധവാതത്തിലും, കഫസമ്മിശ്രമായ വാതത്തിലും പ്രത്യേകം ഫലിക്കുമെന്നും അ ഭിപ്രായപ്പെടുവാനവകാശമുണ്ട്. സേവിക്കു ക, നസ്യംചെയ്ക, വസ്തിചെയ്ക മുതലായ പ ല പ്രവൃത്തികളും ഇതുകൊണ്ട് ചെയ്യാവുന്ന താണ്. പ്രസവിച്ചു കിടക്കുന്ന സ്ത്രീകൾ ധാന്വന്തരം കഷായത്തിൽ ധാന്വന്തരം എണ്ണ മേമ്പൊടി ചേർത്തു അല്പകാലം സേ

വിക്കുന്നതായാൽ പിന്നെ പ്രസവരക്ഷക്കു വേണ്ടി വേറെ യാതൊന്നും സേവിക്കേണ്ടതില്ലെന്നും, പ്രസവം കഴിഞ്ഞു നാഡികളെല്ലാം തളൎന്നിരിക്കുംകാലത്തു് ധാന്വന്തര തൈലം സേവിക്കുന്നതായാൽ പൂൎവ്വാധികം ദേഹപുഷ്ടിയും, ബലവും, തേജസ്സും വൎദ്ധിക്കുന്നതാണെന്നും കണ്ടനുഭവപ്പെട്ട കാൎയ്യമാണു്.

## നാല്പാമരാദി

ഉഷ്ണാധിക്യത്താലും മററും ഉണ്ടാകുന്ന ചൊറി, ചിരങ്ങു് ഇതുകൾക്കും വിസൎപ്പം, രക്തദൂഷ്യം മുതലായതിന്നും കുളിക്കുന്നതിന്നു ഒരു മണിക്കൂർ മുമ്പു് മേൽ തേച്ചിരുന്നു കുളിച്ചാൽ രക്തശുദ്ധിയേയും ദേഹത്തിന്നു നല്ല നിറത്തേയും ഉണ്ടാക്കും.

## പഞ്ചവല്ക്കാദി

ഇതു് രക്തം, പിത്തം ഇതുകളുടെ ആധിക്യത്താലുണ്ടാകുന്ന വിസൎപ്പം, കുഷ്ഠം, ചൊറി, ചിരങ്ങു്, മററു ത്വഗ്ദോഷത്താലുള്ള സുഖക്കേടുകൾ ഇവക്കു തലയിലും മേലും തേച്ചുകുളിക്കുവാൻ വളരെ നല്ലതാണു്.

## പിണ്ഡതൈലം

ഇതു രക്തവാതത്തിന്നും അതുസംബന്ധിച്ച വീക്കം, ചുട്ടുനീറൽ, കടച്ചിൽ, വേദന, ചുവപ്പ്, സഞ്ചാരം ഇതുകൾക്കും അത്യന്തം ഫലപ്രദമായിട്ടുള്ളതാണ്. പുരട്ടുകയോ, ധാരയിടുകയോ ചെയ്യാം. സാധാരണയായി മേൽ തേച്ചുകുളിക്കുന്നതായാൽ രക്തശുദ്ധിയും, ദേഹത്തിന്നു നല്ല കുളർമയും ഉണ്ടാകുവാൻ വളരെ നല്ലതാണ്.

## പ്രഭഞ്ജനവിമർദ്ദനം

ഇതു് എല്ലാവിധ വാതരോഗത്തിന്നും ഉപയോഗമുള്ള പ്രധാനപ്പെട്ട തൈലമാണ്. ദേഹത്തിലുണ്ടാകുന്ന കുത്തിനോവു, കടച്ചിൽ, തരിപ്പ്, ശക്തിക്ഷയം, പക്ഷവാതം, അർദ്ദിതം മുതലായ എല്ലാ വാതരോഗങ്ങളേയും ക്ഷണത്തിൽ സുഖപ്പെടുത്തുവാനുള്ള ഒരു ശക്തി ഇതിന്നുണ്ടെന്നു പേരുകൊണ്ടുതന്നെ നിശ്ചയിക്കാവുന്നതാണ്. ആന്ത്രവായുവിൻെറ ഉപദ്രവത്താൽ ഞരമ്പു തടിച്ചു കഴല വീങ്ങി സഹിപ്പാൻവയ്യാത്ത വേദനയോടുകൂടിയ സമയത്ത് ഈ തൈലം ധാരാളം പുരട്ടി ചൂടു

വെള്ളത്തിൽ ഘ്ളാനൽ മുക്കിപിഴിഞ്ഞു ഒപ്പിവിയപ്പിച്ചാൽ ക്ഷണം സുഖപ്പെടുന്നതാണ്. സേവിക്കുക, പുരട്ടുക, തേച്ചുകുളിക്കുക, നസ്യം ചെയ്ക, വസ്തിചെയ്യുക ഇതിന്നെല്ലാം നന്നു്.

## ബലാഗുളൂച്യാദി എണ്ണ

ഇതു വാതരോഗമുള്ളവക്കും പ്രത്യേകിച്ചു രക്തവാതത്തിന്നും തത്സംബന്ധമായ തലവേദന, ഞരമ്പുവഴിയായി തലയിൽനിന്നു ഇറങ്ങുന്ന വാതനീര്, ചുട്ടുനീറൽ, വാതരക്തം, നീര് ഇതുകൾക്കു തലയിലും മേലും തേച്ചുകുളിക്കുവാൻ വളരെ വിശേഷമാണു്.

## ബലാധാത്ര്യാദി എണ്ണ

പിത്തവും, വാതവും സംബന്ധിച്ചുണ്ടാകുന്ന തലചൂട്, തലവേദന, നേത്രരോഗം മുതലായി കഴുത്തിന്നു മേല്പോട്ടുണ്ടാകുന്ന സകലരോഗങ്ങളേയും നശിപ്പിക്കും.

## ബലാശ്വഗന്ധാദി

ദേഹത്തിന്നു പുഷ്ടി, ബലം ഇവയെ ഉണ്ടാകുന്നതാണു്. ജീർണ്ണജ്വരം, ഉന്മാദം, ക്ഷയം കാസം, വാതരോഗം മുതലായതിന്നും, പ്രത്യേകിച്ചു് ഓരോ അംഗങ്ങളിലായോ സർവ്വാംഗമായോ ഉള്ള മെലിച്ചിൽ ഇവയെയും തീക്കും.

## ഭൃംഗാമലകാദി

ഉഷ്ണാധിക്യത്താൽ കണ്ണിലുണ്ടാകുന്ന എരിച്ചൽ, ചുവപ്പു്, വേദന, തലവേദന, കാഴ്ചക്കുറവു്, പിത്തപാണ്ഡു, കൈകാൽ ചുട്ടുനീറൽ, ഇവയെ സുഖപ്പെടുത്തും. അധികമായി വെയിൽകൊള്ളുക, വായിക്കുക, അദ്ധ്വാനിക്കുക ഇവ ചെയ്യുന്നവക്കും, എപ്പോഴും കണ്ണു കൊണ്ടു സൂക്ഷിച്ചുനോക്കി പ്രവൃത്തിചെയ്യേണ്ടുന്ന മററു ജോലിക്കാക്കും, ദന്തരോഗികൾക്കും, ഉറക്കമില്ലാത്തവക്കും, ഭ്രാന്തന്മാക്കും ഇതു് ഉപയോഗിച്ചാൽ നല്ല സുഖമുണ്ടാകുന്നതാണു്. കണ്ണിൻെറ ദൃഷ്ടികൾക്കു പ്രസന്നതയും തെളിവും ഉണ്ടാകും. തലമുടി ധാരാളം വദ്ധിക്കും. അകാലനരയും, കൊഴിച്ചലും മാറുന്നതാണു്.

## മഞ്ജിഷ്ഠാദി

ഇതു കണ്ണിന്നു സുഖക്കേടുള്ളവർ പതിവായി തലക്കു തേച്ചു കുളിക്കുന്നതായാൽ ക്ഷണത്തിൽ സുഖപ്പെടും. തലയിൽനിന്നു ഇറങ്ങുന്ന നീരു, രക്തം ഇവയെ സുഖപ്പെടുത്തി തലക്കു തണുപ്പും സുഖവും അല്പം വാസനയും ഉണ്ടാക്കും.

## രാസ്നാദി

അർദ്ദിതവാതത്തിന്നു വളരെ പ്രശസ്തമായിട്ടുള്ളതാണു്. തലയിൽനിന്നു് ഇറങ്ങുന്നതും, കൈകാലുകളിലും, അരക്കെട്ടിലും, സന്ധികളിലും വീക്കം ഉണ്ടാക്കുന്നതുമായ വാതനീരിനെ തീരെ സുഖപ്പെടുത്തും. വാതാശ്രയമായ നീർദ്ദോഷ്യത്താൽ യാതൊരെണ്ണയും തലക്കു പിടുത്തമല്ലാത്തവർ ഈ തൈലം തേച്ചു നോക്കേണ്ടതാണു്. ഇതു് തലയിലും മേലും തേക്കുകയും, സേവിക്കുകയും ചെയ്യാം. കുളിക്കുന്നതിന്നു് തിളപ്പിച്ചാറിയ വെള്ളം ഉപയോഗിക്കണം.

## ലാക്ഷാദി

ഇതു് വലിയവരും, കുട്ടികളും തലയിലും, മേലും തേച്ചു കുളിക്കുന്നതായാൽ രക്തപ്രസാ

ർണ്ണത്തേയും, രക്തവർണ്ണത്തേയും, സൌന്ദര്യത്തേയും ഉണ്ടാക്കും. ശരീരം ക്ഷയിച്ചും മററും ഉണ്ടാകുന്ന ജീർണ്ണജ്വരം, ശ്വാസരോഗം, അപസ്മാരം, ഉന്മാദം ഇവയെ തീർത്തു പുഷ്ടിയും, ബലവും, ഓജസ്സും വർദ്ധിപ്പിക്കും. പ്രത്യേകിച്ച് ഗർഭമുള്ള സ്ത്രീകൾ സാധാരണ തേച്ചു കുളിക്കുന്നതായാൽ ദേവതോപദ്രവം മുതലായ യാതൊരു ശല്യങ്ങളുംകൂടാതെ സുഖപ്രസവത്തിന്നിടവരും.

## ശുദ്ധബല

ഇതു വാതരോഗങ്ങൾക്കും, രക്തവാതത്തിന്നും, തേപ്പാനും, നസ്യംചെയ്യാനും, സേവിപ്പാനും, വസ്തിക്കും ഉപയോഗിക്കാം. ക്ഷീരബലയെപ്പോലെ കഫം വർദ്ധിപ്പിക്കുന്നതല്ലെന്ന ഒരു ഗുണം ഇതിന്നു പ്രത്യേകമായുണ്ടു്.

## സഹചരാദി

ഇതു വാതരോഗത്തിന്നു അകത്തും പുറത്തും ഉപയോഗിക്കാനുള്ളതാണു്. അധഃകായത്തിങ്കലുള്ള രോഗത്തിന്നു അധികം നന്നു്. ഉന്മാദം, യോനിരോഗം, ഗുന്മൻ, സർവ്വാംഗം കടച്ചിൽ ഇവയേയും സുഖപ്പെടുത്തും. കുമ്പിട്ടവാ

നം നിവരുവാനും വയ്യാതെ തണ്ടെല്ലിൻ്റം, പൃഷ്ഠഭാഗത്തും ഉള്ള വേദന, ഉളുക്കു്, പിൻകഴുത്തിലും പെരടിയിലും മററും ഉള്ള വേദന, നീർക്കെട്ടു്, വിറവാതം ഇവയിൽ പുരട്ടിയ ഉടനെ സുഖം കാണുന്നതാണു്.

## ജാത്യാദി വെളിച്ചെണ്ണ

ഒരു ചെറിയ മുറിയൊ, വ്രണമോ ഉണ്ടായാൽ അതു ഉപായത്തിൽ പെട്ടെന്നു വല്ല ചില്ലറ മരുന്നുകളും അരച്ചു പുരട്ടി ഉണക്കുന്ന ഒരു സമ്പ്രദായം നാടൊട്ടുക്കുള്ളതാണു്. എന്നാൽ ഇത്രയും അബദ്ധമായ ഒരു പ്രവൃത്തി വേറെ ഇല്ല.

വ്രണത്തെ വേണ്ടപോലെ ശുദ്ധിവരുത്താതെ പെട്ടെന്നു ഉണക്കിയാൽ അതിലെ ദുഷ്ടു് വേറെ എവിടെയെങ്കിലും പൊട്ടിപ്പുറപ്പെടാതിരിക്കയില്ല.

ഏതു വ്രണങ്ങളിന്മേലും ജാത്യാദി വെളിച്ചെണ്ണ പുരട്ടാം. വ്രണങ്ങളിൽ കെട്ടിനില്ക്കുന്ന ദുഷ്ടരക്തം ചലം മുതലായ എല്ലാ മലിനതകളെയും കളഞ്ഞു ശുദ്ധിയാക്കി വ്രണത്തെ ഉണക്കുന്നതാണു് ഈ വെളിച്ചെണ്ണ.

## ജാത്യാദി എണ്ണ

വെളിച്ചെണ്ണക്കു പകരം എണ്ണ ചേൎത്തു കാച്ചിയതു്. വെളിച്ചെണ്ണയേക്കാൾ കുറച്ചു സാവധാനത്തിലേ ഇതു വ്രണങ്ങളെ ഉണക്കുകയുള്ളു. ചില വ്രണങ്ങളിൽ ഇതു നല്ലതാണു്. വൈദ്യോപദേശപ്രകാരം വെളിച്ചെണ്ണയൊ, എണ്ണയൊ ഉപയോഗിക്കാം.

## വില്വംപാൎച്ചോററ്യാദി

തലക്കു തണുപ്പുള്ളതാണെങ്കിലും നീർപ്പിടുത്തമുള്ളതാണു്.

## കൊട്ടംചുക്കാദി

ഇതു ദേഹത്തിൽ മാത്രം പുരട്ടാനുള്ളതാണു്. കൈകാലുകളിൽ ഉളുക്കു്, വലു, വിടുത്തം ഇവകളുള്ളപ്പോൾ പുരട്ടി ചൂടുപിടിപ്പിച്ചാൽ പെട്ടെന്നു ഗുണം കിട്ടും. ഒരു വൈദ്യന്റെ ഉപദേശപ്രകാരമല്ലാതെ നിത്യം ഉപയോഗിക്കരുതു്.

## തെങ്ങുംപുഷ്പാദി

പിത്താധിക്യമായ തലവേദനക്കും, തലതിരിച്ചിലിന്നും വിശേഷം.

## ആരകാലാദി തൈലം

കാമില, പാണ്ഡു ഇവകളിൽ കുളിക്കുന്നതിന്നു അര മണിക്കൂർ മുമ്പായി തലയിലും, മേലും തേക്കാം.

## മധുയഷ്ട്യാദി തൈലം

സർവ്വാംഗസന്താപം, തലച്ചൂറാൽ, പനി, തലവേദന ഇവയെ ശമിപ്പിക്കും. രക്തവാതത്തിൽ ഏററവും ശ്രേഷ്ഠം.

## പ്രസാരണി തൈലം

കഫസംബന്ധമായ എല്ലാ വാതരോഗങ്ങളേയും; കൂന്ന്, മുടന്ത്, അർദ്ദിതം, മുതലായവയെ ഇല്ലാതാക്കും. ശിരസ്സ്, കഴുത്ത്, പുറം, അരക്കെട്ട് ഇവയിലുള്ള സ്തംഭനത്തെ നീക്കും.

## മഹാനാരായണതൈലം

വാതത്തിന്നും, രക്തവാതത്തിന്നും, നസ്യം, പാനം, മുതലായതിന്നും, തേക്കുവാന്നും വിശേഷം.

മാത്ര: ക്ഷീരബലപോലെ.

## അഷ്ടാംഗതൈലം

ഈ എണ്ണ നിത്യം ഉപയോഗിച്ചാൽ മുടി കൊഴിയുകയില്ലാ. മുടി വൎദ്ധിയ്ക്കുകയും കറപ്പുണ്ടാകുകയും ചെയ്യും. വിശേഷിച്ച് ഉറക്കമില്ലാത്തവൎക്ക് നന്നു.

## നാഗരാദി തൈലം

കഴുത്തിന് മേല്പോട്ടുള്ള എല്ലാ വ്യാധികൾക്കും, പ്രത്യേകിച്ച് മുഖരോഗങ്ങൾക്ക് പ്രധാനമാണ്. തേക്കുവാനും, നസ്യത്തിനും, സേവിപ്പാനും കൊള്ളാം.

## ബലാതൈലം

ഇതു സകലവിധ വാതങ്ങളേയും; ചുമ, വലിവ്, പനി, ഛൎദ്ദി, മോഹാലസ്യം, ഗുന്മം, ക്ഷയം, മെലിച്ചിൽ, അപസ്മാരം എന്നിവയെ ശമിപ്പിക്കും,

മാത്രു: ക്ഷീരബല പോലെ.

# ഘൃതങ്ങൾ



## അമൃതപ്രാശഘൃതം

ഇതു മനുഷ്യർക്കു് ഒരു അമൃതുതന്നെയാണു്. അധിമൈഥുനത്താലും മററും ഉണ്ടായ ശുക്ല ക്ഷയം, ക്ഷീണം, സ്ത്രീവിഷയത്തിൽ പ്രകൃതി വിരുദ്ധമായി പ്രവൃത്തിക്കയാലുണ്ടായിട്ടുള്ള ശരീരക്ഷീണം, ദുർബലത ഇവകളെ തീർത്തു ബീജഗ്രഹണശക്തിയെ വർദ്ധിപ്പിച്ചു് സൽസന്താനോല്പാദനത്തിനിട വരുത്തും.

സ്ത്രീകളുടെ യോനിസംബന്ധമായ രോഗങ്ങളെയും, പുരുഷന്മാരുടെ ശുക്ലദോഷത്തേയും തീർക്കുന്നതിന്നു പ്രാപ്തിയുള്ളതാണു്.

തലച്ചോറിന്നു വേണ്ട പോഷകാംശങ്ങളും ഇതിൽ ധാരാളമുള്ളതുകൊണ്ടു വിദ്യാർത്ഥികളും മററും ഇതു ശീലിക്കുന്നതു കൊള്ളാം.

ഇതു ദീപനശക്തിക്കനുസരിച്ചു് രാവിലെ പ്രാതലിന്നു മുമ്പായും വൈകുന്നേരം 5 മണിക്കും (അത്താഴത്തിന്നു മുമ്പു്) സേവിക്കണം.

## ഈ ഘൃതം ചൂടുപിടിപ്പിക്കാൻ പാടില്ലാത്തതാകുന്നു.

മാത്ര:—അര മുതൽ ഒരുറപ്പികത്തൂക്കംവരെ.

പത്ഥ്യം:—സ്ത്രീസംഗം, ഉറക്കം കഴിക്കൽ ഇവ തീരെ ഉപേക്ഷിക്കണം. വെയിൽ, തീ ഇവ ഏല്ക്കാതിരിക്കണം. ചൂടുവെള്ളത്തിൽ കുളിക്കണം.

## ഇന്ദുകാന്തംഘൃതം

ഇതു മലമ്പനിയുള്ള തോട്ടങ്ങളിൽ താമസിക്കുന്നവർ നിത്യം ഉച്ചത്തെ ഊണിനു മുമ്പ് അര—മുതൽ ഒരു ക. തൂക്കം വരെ സേവിക്കുന്നതായാൽ മലമ്പനി ബാധിക്കുന്നതല്ല.

ദീപനശക്തിയേയും ദേഹബലത്തേയും ഒരുപോലെ വർദ്ധിപ്പിക്കും. വാതാശ്രയമായ ക്ഷയം, ഗുന്മൻ, വയററിൽ വേദന, മഹോദരം, വിഷമജ്വരം, കുര ഇവകളേയും സുഖപ്പെടുത്തും.

വിശേഷാൽ പത്ഥ്യമൊന്നും ആചരിക്കേണ്ടതില്ല.

## കല്യാണകഷായം

സ്ത്രീപുരുഷന്മാരുടെ ദേഹബലത്തെ വ ദ്ധിപ്പിച്ച് ശുക്ലരക്തങ്ങൾക്ക് പുഷ്ടിയും ശു ദ്ധിയുമുണ്ടാക്കി തേജസ്വികളായ സന്താന ങ്ങളെ ജനിപ്പിക്കുന്നതാണ്. കൈവിഷം, ബുദ്ധിഭ്രമത, ഓർമ്മക്കുറവ് ഇവയ്ക്കു നല്ലതാ ണ്.

മാത്ര:—അര മുതൽ ഒരൗൺസുവരെ കാലത്തു കുളി കഴിഞ്ഞു പ്രാതലിന്നു മു മ്പെ സേവിക്കണം.

മത്സ്യമാംസങ്ങളും മദ്യവും വർജ്ജിക്കണം.

## ഗുൽഗുലുതിക്തകഷായം

ഇതു് സകല ത്വഗ്ദോഷങ്ങൾക്കും രക്തദു ഷ്യത്താൽ ഉണ്ടായ രോഗങ്ങൾക്കും വളരെ ഫലപ്പെട്ടിട്ടുള്ളതാണു്. സന്ധിയിലും അസ്ഥി യിലും, മജ്ജയെന്ന ധാതുവിലും എത്തിയിട്ടു ള്ള വാതവും കുഷ്ഠവുംകൂടി ഇതു സുഖപ്പെട ത്തുമെന്നാണ് ശാസ്ത്രം. കഠിനമായ രക്തവാ തത്തിന്നു വളരെ വേഗത്തിൽ ആശ്വാസമു ണ്ടാകും. രക്തവാതം ഇറങ്ങി പൊട്ടി ഒരുവി ധത്തിലും ഉണങ്ങാൻ നിവൃത്തിയില്ലാതെ

കഷ്ടപ്പെടുന്ന ഏതു വ്രണത്തേയും ക്ഷണേന സൗഖപ്പെടുത്തും. അർബ്ബുദം, ഭഗന്ദരം, ഗണ്ഡമാല, പറങ്കിപ്പുണ്ണ്, പാണ്ഡുരോഗം, വിദ്രധി, ഹൃദ്രോഗം, പീനസരോഗം ഇവയേയും സുഖപ്പെടുത്തും.

മാത്ര:—അര മുതൽ രണ്ടൌൺസ് വരെ. തിളപ്പിച്ച ഇളം ചൂടോടു കൂടിയ രണ്ടൌൺസ് വെള്ളത്തിൽ ചേൎത്തു രാവിലെ ഭക്ഷണത്തിന്നു മുമ്പായി സേവിക്കണം. നല്ല പത്ഥ്യം വേണം. ചെറിയരിച്ചോറുണ്ണണം. കപ്പൽ മുളകും, പുളിയും തീരെ ഉപേക്ഷിക്കണം. ഇന്തുപ്പോ, ചളികളഞ്ഞ ഉപ്പോ സ്വല്പം ഉപയോഗിക്കാം. കയ്പക്ക, ചേന, കായ, ചെറുപയറ്, ഇഞ്ചി, ഇളവൻ ഇവകൊണ്ടുണ്ടാക്കിയ കറികളും, കാച്ചിയ മോരും കഴിക്കാം. രണ്ടോ, മൂന്നോ ദിവസം കൂടുമ്പോൾ ചൂടുവെള്ളത്തിൽ കുളിക്കാം. വല്ല സമയത്തും ദീപനക്ഷയം തോന്നിയാൽ 1കത്തുക്കം കരിഞ്ചീരകം ചതച്ചിട്ട് ചൂടുവെള്ളം ഉണ്ടാക്കി രണ്ടോ നാലോ ഔൺസ് കുടിച്ചാൽ മതി. കഠിനപത്ഥ്യം എടുപ്പാൻ പ്രയാസമുള്ളവർ മുളകും പുളിയും മാത്രം വജ്ജിച്ചാലും മതി.

പത്ഥ്യക്കറവനുസരിച്ച് ഫലക്കറവുമുണ്ടാകു മെന്നേ ഉള്ളു. വേറെ അബദ്ധമൊന്നുമുണ്ടാ വില്ല.

## ജാത്യാദിഘൃതം

ഇതു് ഏതു വ്രണത്തേയും ശുദ്ധിവരുത്തി ഉണക്കുന്നതാണ്. പുളിയില, മഞ്ഞൾ, വേ പ്പിന്നില ഇതിൽ ഏതു് എങ്കിലും ഇട്ടു് തി ളപ്പിച്ച വെള്ളംകൊണ്ടോ, അതിന്ന് സാ ധിക്കാത്ത ദിക്കിൽ തിളപ്പിച്ച വെള്ളംകൊ ണ്ടോ വ്രണം നല്ലപോലെ കഴുകി വൃത്തിയാ ക്കി തുടച്ചു് വെള്ളം വലിഞ്ഞാൽ ഇതു ഉരു ക്കി വ്രണത്തിൽ ധാരയിടുകയോ വൃത്തിയായ ശീല മുക്കി വ്രണത്തിൽ ഇടുകയോ ചെയ്യണം.

## ജീവന്ത്യാദിഘൃതം

(നേത്രരോഗികൾക്കുള്ളതു്.)

പിത്താശ്രയമായ നേത്രരോഗങ്ങൾക്കു് ഉ ത്തമമാണ്. തിമിരത്തിന്നു പ്രത്യേകവും.

മാത്ര:—അര മുതൽ ഒരൌൺസു വരെ അ ത്താഴപ്പുറമെ സേവിക്കുക. വിരേചനക്കറവു ണ്ടെങ്കിൽ ത്രിഫലപ്പൊടി ചേൎത്തു സേവിക്കു ന്നതു കൊള്ളാം.

## ജീവന്ത്യാദിഘൃതം

(ക്ഷയരോഗികൾക്കുള്ളതു്.)

ക്ഷയരോഗികൾ നിത്യവും അര മുതൽ ഒരു ക. തൂക്കം വരെ ദേഹശക്തിക്കനുസരിച്ച സേവിക്കേണ്ടതാണ്. നല്ല ഫലമുള്ള ഒരു നെയ്യാണിതു്.

## ധാഡിമാദിഘൃതം

വയററിൽവേദന, പാണ്ഡു, പ്രമേഹം മുതലായവകളിൽ ഇതു വലിയ ഗുണംചെയ്യും. വിശേഷാൽ പത്ഥ്യമൊന്നും ആചരിക്കേണ്ടതില്ല.

മാത്ര:—അര മുതൽ ഒരുറപ്പികത്തൂക്കം വരെ സൌകര്യംപോലെ എപ്പോഴെങ്കിലും കഴിക്കാം.

## തിക്തകഘൃതം

എല്ലാ പിത്തരോഗങ്ങൾക്കും പററിയതാണ്. കുഷ്ഠം, വിസർപ്പം, ചിരങ്ങ്, ചൊറി, വയറുകാളൽ, വെള്ളംദാഹം, തലചുററൽ ഇവകളിൽ പ്രത്യേകിച്ചു ഫലപ്രദമാണ്.

ന്ദാൽ, സഞ്ചാരം ഇവയുള്ള സമയങ്ങളിൽ ഈ ഘൃതം ദേഹത്തിൽ പുരട്ടിയാൽ ആശ്വാസമുണ്ടാകും.

മാത്ര:—അര മുതൽ ഒരു ക. ത്തുക്കംവരെ കാലത്തു ചൂടാക്കി സേവിക്കുക.

## ധാന്വന്തരഘൃതം

എല്ലാവിധ പ്രമേഹങ്ങളേയും ശമിപ്പിക്കും. പാണ്ഡു, വിദ്രധി, ഗുന്മം, അശ്മസ്സ്, നീരു്, ശോഷം, കൈവിഷം, മഹോദരം, വലിവ്, ചുമ, ഛർദ്ദി, ആന്ത്രവൃദ്ധി, കണ്ഠവീക്കം, വാതരക്തം, കുഷ്ഠം, ഭ്രാന്ത്, അപസ്മാരം, ഈ രോഗങ്ങൾക്ക വിശേഷമാണ്. മൂത്രത്തിൻെറ അതിപ്രവൃത്തിയേയും, മേദസ്സ് വർദ്ധിച്ചും, ദുഷിച്ചും ഉണ്ടാകുന്ന വിവിധ വികാരങ്ങളേയും ഇല്ലാതാക്കുന്നു.

മാത്ര: അര ഔൺസ്സ് മുതൽ രണ്ടൗൺസ്സ് വരെ.

## ധാത്ര്യാദിഘൃതം

ഇതു സ്ത്രീകൾക്കുണ്ടാകുന്ന രക്തവാച്ച്, അസ്ഥിസ്രാവം ഇവയെ ക്ഷണത്തിൽ സുഖപ്പെടുത്തും. പിത്തസംബന്ധമായ പാണ്ഡുരോഗം, രക്തവാതം, മോഹാലസ്യം, ലഹരിസാധനങ്ങൾ സേവിച്ചുണ്ടാകുന്ന വികാരം (മദാത്യയം) ഉന്മാദം ഇവയെ എല്ലാം സുഖപ്പെടുത്തി ഉഷ്ണവികാരങ്ങളെല്ലാം കളഞ്ഞു് ശരീരത്തെ പോഷിപ്പിക്കും.

മാത്ര:—അര മുതൽ രണ്ടൌൺസ് വരെ രാവിലെ ഭക്ഷണത്തിന്നു മുമ്പായി സേവിക്കണം. ചൂടാക്കരുതു്.

## പടവലാദിഘൃതം

കണ്ണു്, ചെവി, മൂക്കു് ഈ അംഗങ്ങളിലുള്ള രോഗങ്ങളെ സുഖപ്പെടുത്തുന്നതാണു്. നേത്രരോഗത്തിനാണു് അധികം ഫലമുള്ളതു്. അതിൽവെച്ചു് തിമിരം, ശുക്ലം, രാക്കണ്ണുകാണായ്ക, തലചൂടു് ഈ രോഗങ്ങളിൽ ഇതിൻെറ ഫലം അത്ഭുതകരംതന്നെയാണു്. തിക്തകഘൃതത്തിന്നു പറഞ്ഞ മിക്ക ഗുണങ്ങളും ഇതിന്നും ഉണ്ടു്. ഉറക്കത്തിൽ കണ്ണു മൂടികെ

ട്ടുക, കണ്ണിന്നു പുളിപ്പുതോന്നി മിഴിപ്പാൻ പ്ര യാസമായി തോന്നുക, വെളിച്ചത്തു നോക്കി യാൽ തറപ്പുതോന്നുക ഈവക ഉപദ്രവങ്ങ ൾക്കു് കണ്ണിൽ അഞ്ചോ, ആറോ തുള്ളി ഉ റ്റിച്ചാൽ സുഖം കിട്ടുന്നതാണു്.

മാത്ര:—അര മുതൽ ഒരൌൺസു് വരെ. സമം ത്രിഫലപൊടി ചേർത്തു അത്താഴത്തിന്നു മീതെ സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## പിപ്പല്യാദിഘൃതം

വിഷമജ്വരം, വിഷമാഗ്നി, ഹലീമകം, അംസതാപം, അരുചി, ക്ഷയം, പാർശ്വശൂ ലം, ശിരശ്ശൂലം, ഇവ ശമിക്കും.

## ബ്രഹ്മീഘൃതം

തലച്ചോറിനെ സംബന്ധിച്ച ഭ്രാന്തു്, അ പസ്മാരം, ഓർമ്മക്കുറവു്, ബുദ്ധിമാന്ദ്യത മുത ലായ രോഗങ്ങളിൽ സേവിച്ചാൽ പൂർണ്ണസുഖ പ്രാപ്തിയുണ്ടാകും. വിശേഷാൽ പത്ഥ്യമൊ ന്നും ആചരിക്കേണ്ടതില്ല. രാവിലെ കുളി ക ഴിഞ്ഞുവന്നു പ്രാതലിന്നുമുമ്പേയാണു് സേവി ക്കേണ്ടതു്. അര മുതൽ ഒരുറുപ്പികത്തൂക്കം വ രെ സേവിക്കാം.

വിദ്യാർത്ഥികൾ ഇതൊരു Brain Tonic എന്ന നിലക്കു നിത്യം സേവിക്കുന്നതു് വള രെ നല്ലതാണു്.

## മിശ്രകസ്നേഹം

ഇതു ഗുന്മരോഗികൾക്കും, വാതരോഗികൾക്കും മററും വയറിളക്കുവാൻ വിശേഷമാണ്.

മാത്ര: — അര മുതൽ രണ്ടൌൺസു വരെ രാവിലെ ചൂടുവെള്ളത്തിൽ ചേൎത്തു സേവിക്കാം.

## മഹാകല്യാണകഘൃതം

കല്യാണകഘൃതത്തേക്കാൾ ഫലത്തിൽ കുറെക്കൂടെ ശക്തിയുണ്ടായിരിക്കും.

മാത്രയും, പത്ഥ്യവും മുൻപറഞ്ഞപോലെ തന്നെ.

## മഹാതിക്തകഘൃതം

തിക്തകഘൃതത്തിന്റെ ഫലങ്ങൾക്കും പുറമെ:—

വെയിൽ, തീ മുതലായ ഉഷ്ണങ്ങൾ ഏല്ക്കുകയാലുണ്ടാവുന്ന ഉറക്കക്കുറവിന് ഇതു നിറുകയിൽ ഇട്ടാൽ ക്ഷണത്തിൽ ഉറക്കം കിട്ടുന്നതാണ്. മാത്ര:—മുൻ പറഞ്ഞതുപോലെതന്നെ.

പത്ഥ്യം: -- കപ്പൽമുളകു പുളി ഇവ കുറയ്ക്കണം.

## രാസ്നാദിഘൃതം

ഈ നെയ്യ് സേവിച്ചാൽ അഞ്ചുവിധമുള്ള ചുമകളും, ക്ഷയവും, ശ്വാസരോഗവും പാർശ്വങ്ങളിലെ വേദനയും അരുചിയും മാറും. മേല്പോട്ടുള്ള വായുവികാരം സുഖപ്പെടുത്താൻ ഇതു വളരെ നല്ലതാണ്.

മാത്രം:—അര മുതൽ ഒരൌൺസുവരെ ചൂടാക്കി രാവിലെയും, വൈകുന്നേരം 5 മണിക്കും സേവിക്കാം

## വിദാര്യാദിഘൃതം

ശരീരത്തെ തടിപ്പിക്കുന്നതിന്ന പ്രസിദ്ധമാണ്. വാതം, പിത്തം, കടച്ചിൽ, ഊർദ്ധ്വവായു, കാസം ഇവയെല്ലാം സുഖപ്പെടുത്തും. പ്രസവിച്ചുകിടക്കുന്ന സ്ത്രീകൾക്ക് ശരീരം പുഷ്ടിവരുവാൻ ഈ ഘൃതം സേവിക്കുന്നതു് നല്ലതാണ്.

മാത്രം:—അര മുതൽ ഒരൗൺസ് വരെ. ചൂടാക്കി രാവിലെ സേവിക്കണം. ഇച്ഛാപത്ഥ്യം

## ശശവാശഘൃതം

മുയൽമാംസരസം ചേർത്തതു്. വായുസംബന്ധിച്ച എല്ലാവിധ രോഗങ്ങൾക്കും കഴിക്കാം. അര മുതൽ ഒരു ക. തൂക്കം വരെ.

## സുകുമാരഘൃതം

ധാതുക്കൾക്കു പോഷണത്തേയും, ബുദ്ധിക്കു് സ്മരണയേയും ഉണ്ടാക്കും. സ്ത്രീകൾക്കു തീണ്ടാരികാലങ്ങളിൽ ഉണ്ടാകുന്ന എല്ലാ ഉപദ്രവങ്ങളും ഇതുകൊണ്ടു് സുഖപ്പെടുന്നതാണ്. തുടച്ച്യയായി സേവിക്കുന്നപക്ഷം രക്തഗുന്മൻ, യോനിരോഗം മുതലായി ഗർഭാശയം സംബന്ധിച്ചുള്ള രോഗങ്ങൾ സുഖപ്പെടുത്തി ഗർഭോല്പാദനമുണ്ടാക്കും. സ്ത്രീസംഗം അധികം ചെയ്യുന്ന പുരുഷന്മാൎക്കു് ഇതു വളരെ സഹായിയായിരിക്കും. മലബന്ധമെന്നതു് ഈ ഘൃതം സേവിച്ചാൽ ഉണ്ടാകുന്നതല്ല. ആന്ത്രവായു, ഗുന്മൻ, വയററിൽവേദന, വിൎദ്ധി, അൎശ്ശസ്സ്, യോനിശ്ശൂലം, ദീപനക്ഷയം, മലബന്ധം ഈവക രോഗങ്ങളെല്ലാം സുഖപ്പെടുത്തും. ഇതു കുട്ടികൾക്കും വലിയവൎക്കും സേവിക്കാം.

മാത്ര:—കാൽ മുതൽ രണ്ടൌൺസ് വരെ എടുത്തു് ചൂടാക്കി രാവിലെ സേവിക്കണം. ഇച്ഛാപത്ഥ്യം മതി എങ്കിലും തണുപ്പു തട്ടാതെ ഇരിക്കണം. കുളി ചൂടുവെള്ളത്തിലായിരിക്കണം.

# ഗുളികകൾ.



## കസ്തൂര്യാദി വായുഗുളിക

എല്ലാവിധ വായുരോഗങ്ങൾക്കും ഇത്ര ക്ഷണത്തിൽ ഫലംകൊടുക്കുന്ന ഔഷധം വേറെ ഇല്ലെന്നു തീൎത്തുപറയാം. മരണസമയം അടുത്തു കണ്ഠനാളത്തിൽ കഫം കെട്ടി ശ്വാസം മേല്പോട്ടും, കീഴ്പോട്ടും വിടാൻ നിവൃത്തിയില്ലാതെ ബുദ്ധിമുട്ടുന്ന രോഗിക്കു ഒരു വായുഗുളിക കൊടുത്താൽ ഉണ്ടാകുന്ന ഫലം ആ രോഗിക്കും ദൈവത്തിനുമല്ലാതെ അറിവാൻ കഴിയും. മരത്തിൽനിന്നു വീഴുക, അടി, ഇടി മുതലായവ ഏല്ക്കുക, പൊടുന്നനവെ വിലങ്ങുക, അകാരണമായി ബോധക്ഷയം ഉണ്ടാവുക, കലശലായി ക്ഷീണിക്കുക, എന്നീ സന്ദർഭങ്ങളിൽ ഇതിൻെറ ഫലം പറഞ്ഞറിയിപ്പാൻ പ്രയാസമാണ്. സാധാരണമായി ഉണ്ടാകുന്ന ഏക്കം, കുര, എക്കിട്ട്, വിലക്കം,

ശ്വാസംമുട്ടൽ, അപസ്മാരം ഈവക രോഗങ്ങ ളിൽ ഇതു വളരെയധികം ഫലം ചെയ്യും. ഗർഭണികഠം ഏഴാംമാസത്തിന്നശേഷം ഓരോ ഗുളിക താംബൂലത്തോടുകൂടിയോ ജീരകകഷായത്തിലോ സേവിച്ചാൽ വായുവിന്നുള്ള തടസ്ഥങ്ങഠം യാതൊന്നും കൂടാതെയും, പനി സന്നി മുതലായ രോഗങ്ങളൊന്നും ഇല്ലാതെയും സുഖമായി പ്രസവിക്കുന്നതാണ്. ഈ ഗുളിക ആറുമാസം പ്രായമായ കുട്ടികഠം മുതൽ മരണവേദന അനുഭവിക്കുന്ന വൃദ്ധൻ വരെ ഉള്ളവക്കെല്ലാം ഉപയോഗിക്കാവുന്നതാണ്. ദേഹത്തിന്ന ധാരാളം ബലവും മുഖശ്രീയും ഉണ്ടാക്കി വായിലുള്ള ദുർഗ്ഗന്ധത്തെ നീക്കി സുഗന്ധത്തേയും, സുഖത്തേയും ഉണ്ടാക്കുവാൻ ഈ ഗുളിക നിത്യം ഓരോന്നു വെററിലയിൽ ചേൎത്തു തിന്നുന്നതായാൽ വളരെ നല്ലതാണ്. കണ്ണിനാളത്തെ ശുദ്ധിയാക്കി സ്വരത്തെനന്നാക്കുകയും കണ്ണുകഠംക്ക് കാഴ്ചയെ ഉണ്ടാക്കുകയും ചെയ്വാൻ മേൽപ്രകാരം ഉപയോഗിച്ചാൽ മതി. ഓരോ വീടുകളിലും ഈ ഗുളിക സൂക്ഷിക്കേണ്ടതാണ്. കസ്തൂരി, പുഴുക് മുതലായ അനേക മേൽമരുന്നുകഠം ചേൎത്തു തയ്യാ

ർചെയ്തിട്ടുള്ളതാണ്. മേല്പറഞ്ഞ എല്ലാ രോഗത്തിന്നും ഇതു് അകത്തേക്കു് സേവിപ്പിക്കുകയാണ് വേണ്ടതു്. ഒരു ഗുളിക രണ്ടു ഔൺസ് ജീരകവെള്ളത്തിൽ ചേൎത്തു് പലവട്ടമായൊ ഒരിക്കൽ മാത്രമായോ സമയോചിതം പോലെ സേവിക്കാം. ഇതിന്നു സമയഭേദമോ പത്ഥ്യമോ ഇല്ല. യുക്തിപോലെ ധാന്യന്തരം കഷായത്തിലും ചേൎത്തു സേവിക്കാം.

## കറുത്ത ഗുളിക

ഉഷ്ണാധിക്യത്താൽ ഉണ്ടാകുന്ന തലവേദന, തലവിങ്ങൽ ഇവക്കു ആവണക്കെണ്ണയിലോ, നെയ്യിലൊ ഒരു ഗുളിക ചേർത്തു നെറുകയിൽ ഇടുകയും, മുലപ്പാലിലോ, പനിനീരിലൊ തേങ്ങാപാലിലൊ ചേർത്തു നെററിക്കു തോരെ തോരെ പുരട്ടുകയും ചെയ്യാം. നിറുകയിൽ ഇട്ടാൽ ഒന്നര മണിക്കൂർ കഴിഞ്ഞാൽ തുടച്ചുകളഞ്ഞു കച്ചോരാദിയോ രാസ്നാദിയൊ ഏതെങ്കിലും പൊടി തിരുമ്മണം. അസുഖം ഉള്ള ഏതു സമയത്തും ഉപയോഗിക്കാം.

## കാങ്കായന ഗുളിക

ശസ്ത്രം, ക്ഷാരം ഇവയാൽ സുഖപ്പെടുത്തേണ്ട മൂലക്കുരുവിനു കൂടി ഇതു നിത്യം ഉപയോഗിച്ചാൽ സുഖം കിട്ടുന്നതാണ്. കുരു താനേ ചുരുങ്ങിപ്പോകുന്നതും തന്നിമിത്തമുള്ള സകല രോഗങ്ങളും സുഖപ്പെടുന്നതും ആകുന്നു. കൂടാതെ ജഠരാഗ്നി ധാരാളം വൎദ്ധിപ്പിക്കുകയും ഏതുവിധമുള്ളഅശ്സ്സിനേയും, മലദ്വാരത്തിലുള്ള എരിച്ചലിനേയും സുഖപ്പെടുത്തുകയും ചെയ്യും. ഒരു ഗുളിക കരുവേപ്പില ഇട്ടു കാച്ചിയ മോരിൽ ചേൎത്തു രാവിലെനേരം സേവിച്ചു മീതെ കാച്ചിയ മോരു ധാരാളം കുടിക്കുക. പത്ഥ്യം:—കപ്പൽമുളകു, കോഴിമാംസം ഇവ ഉപേക്ഷിക്കണം.

## കൊമ്പഞ്ചാദി ഗുളിക

(പഞ്ചശൃംഗാദി)

കുട്ടികൾക്കുണ്ടാകുന്ന ദേവതോപദ്രവത്തേയും കുര, പനി, മുട്ടൽ, ഗ്രഹണി ഇവയേയും സുഖപ്പെടുത്തും. ദൃഷ്ടി ശരിയായി നിൎത്തി പല്ലു കടിച്ചു കൈ ചുരുട്ടിപ്പിടിച്ചു് വായിൽ നിന്നു നരപോലെ വെള്ളംചാടിക്കുന്ന ബാലപീഡകളെ സുഖപ്പെടുത്തുവാൻ വിശേഷമാണു്. ചെറിയ കുട്ടികൾക്കു് ഒരു ഗുളിക മുലപ്പാലിലൊ ജീരകക്കഷായത്തിലൊ കലക്കി നാലോ അഞ്ചോ മണിക്കൂറിന്നുള്ളിൽ പലവട്ടമായി കൊടുക്കണം. അഞ്ചുവയസ്സിന്നു മേലെ ഉള്ള കുട്ടികൾക്കു് ഒന്നോ രണ്ടോ ഗുളിക കൊടുക്കാം. പത്ഥ്യം:—തണുപ്പുകാററു്, മഞ്ഞു് മുതലായതു് കൊള്ളുവാനിടവരുത്തരുതു്. പച്ചവെള്ളത്തിൽ കുളിപ്പിക്കയുമരുതു്.

## ഗോരോചനാദി ഗുളിക

സന്നിവാതം, ഏക്കം, കുര, പനി, ജിഹ്വാസ്തംഭം, അൎദ്ദിതം, പക്ഷവാതം ഇതുകളിൽ ഈ ഗുളിക വലിയ ഫലംചെയ്യും. സന്നിവാതജ്വരത്തിങ്കൽ ഓജസ്സു നശിക്കാതിരിപ്പാൻ

വേണ്ടി അതു പ്രത്യേകം ഉപയോഗിച്ചാൽ നന്നു്. കുട്ടികൾക്കുള്ള രോഗങ്ങളിലും ഫലമുള്ളതാണു്. ജ്വരകഷായത്തിലൊ, മുലപ്പാലിലൊ ചേൎത്തു ഒരു ഗുളിക ഒരിക്കലൊ, പലവട്ടമായോ കൊടുക്കാം. കുട്ടികൾക്ക മാത്രയിൽ ചുരുക്കി കൊടുക്കണം.

ചന്ദനം മുതലയെ 40 സാധാരണ മരുന്നുകളും സ്വൎണ്ണം, ഗോരോചനം, മെരുകിൻപുഴ, പച്ചകർപ്പൂരം എന്നീ വിലപിടിച്ച മേൽമരുന്നുകളും സമം തൂക്കം എടുത്തു അരച്ചുണ്ടാക്കിയതാണു് ഈ ഗുളിക.

## ചുക്കുംതിപ്പല്യാദി ഗുളിക

ഇതു് ആമാവസ്ഥ കഴിഞ്ഞ, പഴകിയ പനി നിൎത്തുവാൻ വളരെ ഫലപ്രദമായിട്ടുള്ളതാണു്. ഇഞ്ചിനീരിലൊ, കുരുമുളകുകഷായത്തിലോ, ഭാർങ്ഗ്യാദി കഷായത്തിലോ ചേൎത്തു രണ്ടുനേരവും ഭക്ഷണത്തിനു മുമ്പായി ഓരോ ഗുളിക സേവിക്കാം.

## ധാന്വന്തരം ഗുളിക

ഈ എല്ലാ നാഡിപ്പിഴവുകൾക്കും, വളരെ വിശേഷമാണു്. രോഗം പിടിച്ച ശരീരം ക്ഷീണിച്ചവക്കും, വായുമുട്ടൽ, കുര, വിലക്കം, ലഘുവായ പനി, ദാഹം, മേൽ വേദന ഈ വക ഉപദ്രവങ്ങൾ ഉള്ളവക്കും ഈ ഗുളിക ഓരോന്നു് നന്നാലു മണിക്കൂർ കൂടുമ്പോൾ കൊടുക്കണം. ഗർഭിണികൾക്ക പ്രസവത്തിൽ വായു പിഴ വരാതിരിപ്പാനും, ക്ഷീണം ഇല്ലാതിരിപ്പാനും ഈ ഗുളിക ദിവസവും ഒന്നോ രണ്ടൊ എണ്ണം സേവിക്കേണ്ടതാണു്. ക്ഷീണം, തലതിരിച്ചൽ തലവേദന മുതലായി തൽക്കാലം ഉണ്ടാകുന്ന വല്ലേ ഉപദ്രവങ്ങൾക്കും ജീരകക്കഷായത്തിലോ, പനിനീരിലൊ, രണ്ടും ചേൎത്തതിലൊ രണ്ടു ഗുളിക കലക്കി കൊടുത്താൽ തൽക്ഷണം സുഖപ്പെടും. ഇതു് ഭദ്രാദി കഷായത്തിലൊ ധാന്വന്തരം കഷായത്തിലൊ ചേൎത്തു സേവിച്ചാൽ ഇരട്ടി ഫലം ഉണ്ടാകുന്നതാണു്. രണ്ടൌൺസു് ചൂടുവെള്ളത്തിൽ അര ഉറപ്പികത്തുക്കം ജീരകപ്പൊടി ഇട്ടു് അഞ്ചു മിനിട്ടു കഴിഞ്ഞാൽ അരിച്ചെടുത്തു് അതിൽ കലക്കി സേവിക്കയും ചെയ്യാം.

## നവായസം ഗുളിക

രക്തം ക്ഷയിച്ച് കൈകാലുകൾക്ക് ബലമില്ലാതെയും, ശരീരം വിളൎത്തും, ദേഹത്തിൽ നീരു തുടങ്ങിയും ഉണ്ടാകുന്ന എല്ലാ പാണ്ഡുരോഗം, കാമില, നീര് ഇവയെ സുഖപ്പെടുത്താൻ വിശേഷപ്പെട്ടതാണു്. തേനിലൊ, ഉരുക്കനെയ്യിലൊ, മോരിലൊ, ചൂടുവെള്ളത്തിലൊ ഒരു ഗുളിക കലക്കി രാവിലെ സേവിക്കണം.

## നിർഗ്ഗുണ്ഡ്യാദി ഗുളിക

കൈവിഷം, ഉന്മാദം, അപസ്മാരം, ബാലപീഡ, ദേവതാബാധയാൽ ഉണ്ടാകുന്ന മററു ഉപദ്രവങ്ങൾ, ഗ്രഹണി ഈ വകകൾക്കും, ഗർഭിണികൾക്കു ഗർഭാരംഭത്തിലും ഉപയോഗിപ്പാനുള്ളതാണു്. നിർഗ്ഗുണ്ഡ്യാദികഷായത്തിലൊ, മുലപ്പാലിലൊ, ബ്രഹ്മിനീരിലൊ ചേൎത്തു രാവിലെയും വൈകുന്നേരവും ഓരോ ഗുളിക സേവിക്കണം. പത്ഥ്യം:—മത്സ്യമാംസങ്ങൾ, മദ്യം, മൈഥുനം ഇവ ഉപേക്ഷിക്കണം. സാധിക്കുമെങ്കിൽ രാവിലെ കുളിച്ചതിനുശേഷമാണു സേവിക്കേണ്ടതു്.

## പൊൻകാരാദി ഗുളിക

ആന്ത്രവായുവിനാലും മററും ഉള്ള വയററിൽവേദനയേയും, അതിസാരം, ഗ്രന്മൻ, അഗ്നിമാന്ദ്യം ഇവയേയും ക്ഷണത്തിൽ സുഖപ്പെടുത്തി മൂത്രതടസ്ഥത്തെ തീൎപ്പാൻ പ്രത്യേകശക്തി ഇതിന്നുണ്ടു്. ഇഞ്ചിനീരിലൊ, കഴിഞ്ചിക്കരു പൊടിയിട്ടു തിളപ്പിച്ച വെള്ളത്തിലൊ, രണ്ടൌൺസ് ചൂടുവെള്ളത്തിലൊ ചേൎത്തു രണ്ടു നേരവും ഓരോ ഗുളിക സേവിക്കണം.

## മൎമ്മഗുളിക വലിയതു്

(പത്ഥ്യറൽ ചേൎത്തതു്)

ഉഷ്ണത്താൽ ഉണ്ടാകുന്ന എല്ലാ ഉപദ്രവങ്ങൾക്കും, പിത്തപ്രധാനമായിട്ടുള്ള രോഗങ്ങൾക്കും, എല്ലാ മൎമ്മരോഗങ്ങൾക്കും പ്രധാനപ്പെട്ട ഗുളികയാണു്. ഇതു് അകത്തും പുറത്തും ഒരുപോലെ ഉപയോഗിക്കാം. മൎമ്മസ്ഥാനങ്ങളിൽ വേദനയോ, ദേഹം ചുട്ടുനീറലോ, തലക്കചൂടോ, വേദനയോ, ബുദ്ധിഭ്രമമോ, കുരുവോ ഏതെങ്കിലും ഉണ്ടായാൽ ഒരു ഗുളികപൊടിച്ചു് നാലൌൺസ് ഉരുക്കനെയ്യിൽ ചേൎത്തു ഉരസി കുഴമ്പാക്കി പുരട്ടുകയും, അല്പം സേവിപ്പിക്കുകയും തലക്ക കുഴമ്പിടുകയും ചെയ്താൽ തൽക്ഷണം സുഖപ്പെടും. വിഷൂചികക്ക വ

കുതി ഗുളിക രണ്ടെണ്ണൻസ്യ ചൂടുവെള്ളത്തിൽ ചേൎത്തു കൊടുത്താൽ തത്സമയം ആശ്വാസമുണ്ടാകും. ചെങ്കണ്ണിന്നു ഒരു ഗുളിക പനിനീരിൽ കലക്കി നേരിയ ശീലയിൽ ആക്കി രണ്ടു കണ്ണിന്റേയും പോളമേൽ വെച്ചാൽ ഒരു മണിക്കൂർ കഴിയുമ്പോഴെക്കു സുഖപ്പെടും. മൂത്രകൃഛ്രം, അസ്ഥിസ്രാവം ഇവക്കു കരുക്കിൻചകിരി ചതച്ചുപിഴിഞ്ഞ നീരിലൊ, ഇളനീർവെള്ളത്തിലൊ രണ്ടുനേരവും പകുതി ഗുളിക കലക്കി കൊടുക്കുക. മുറിഞ്ഞ ദിക്കിൽ പഴയ നെയ്യിൽ ചേൎത്തു പുരട്ടിയാൽ വീക്കം, വേദന, ചുകപ്പു ഇവ വരാതെ മുറി ഉണങ്ങും. മൎമ്മക്ഷോഭം ഉള്ളപ്പോൾ ജീരക കഷായത്തിലോ, പനിനീരിലോ ഒരു ഗുളിക കലക്കി കൊടുക്കാം. മോഹാലസ്യമുണ്ടായാൽവെണ്ണനെയ്യും മുലപ്പാലും ഒരുഗുളികയും ചേൎത്തു ഉരസി നെറുകയിൽ ഇട്ടാൽ തൽക്ഷണം സുഖപ്പെടും. വിലക്കം, വായുക്ഷോഭം, ഉന്മാദം മുതലായി മൎമ്മത്തെ സംബന്ധിച്ച രോഗങ്ങൾ, അടി, ഇടി, വീഴ്ച ഇങ്ങിനെ പൊട്ടുന്നവെ ഉണ്ടാകുന്ന ആപത്തുകൾ മുതലായവകളിൽ ഇതിന്റെ ഫലം വളരെ കേമമാണു.

## മുക്കാമുക്കട്ടുവാദി ഗുളിക

മൂട്ടവായ പനിയിലും, സന്നിയിലും ഉപയോഗിപ്പാൻ പററിയതാണു°. മററ ജ്വരങ്ങൾക്കും ഉപയോഗിക്കുന്നതിന്നു വിരോധമില്ല. കുരുമുളകു കഷായത്തിലൊ ചൂട്ടവെള്ളത്തിലൊ ചേൎത്തു രണ്ടുനേരവും ഓരോ ഗുളിക സേവിക്കണം.

## വില്വാദി ഗുളിക

ഇതു° ഊററാമ്പലി, എലി, തേൾ, മുതലായവയാൽ വിഷം ബാധിച്ചവൎക്കു° നെയ്യിലോ, പച്ചവെള്ളത്തിലൊ ചേൎത്തു സേവിക്കുക, കണ്ണിൽ എഴുതുക, മൂക്കിൽ നസ്യം ഈവകയെല്ലാം ചെയ്യാം. നടപ്പുദീനം (വിഷൂചിക) ആരംഭസമയത്തു° ഈരണ്ടു ഗുളിക അയമോദകക്കഷായത്തിൽ ചേൎത്തു° ഓരോ മണിക്കൂർ കൂടുമ്പോൾ കൊടുത്താൽ സുഖപ്പെടും. അതിസാരത്തിന്നു ഓരേ ഗുളിക ഈരണ്ടു മണിക്കൂർ കൂടുമ്പോൾ ഇഞ്ചിനീരിലൊ, അയമോദകക്കഷായത്തിലൊ കൊടുത്താൽ സുഖപ്പെടുന്നതാണു°. കൈവിഷത്തിന്നു ദിവസവും ഓരോ ഗുളിക നിൎഗ്ഗുണ്ട്യാദി കഷായത്തിലൊ, ചൂട്ടവെ

ള്ളത്തിലൊ, തുളസിനീരിലൊ ചേൎത്തു കൊ ടുത്താൽ സുഖപ്പെടും. കുട്ടികൾക്കുള്ള ദേവതാ ഉപദ്രവത്തിനും, ഗ്രഹണിക്കും വയമ്പുകഷായത്തിലൊ, തേനിലോ ദിവസം രണ്ടുനേരവും ഓരോ ഗുളിക ചേൎത്തു കൊടുക്കുക.

## സേതുബന്ധം ഗുളിക

അതിസാരത്തിൽ മലത്തെ വേഗത്തിൽ ബന്ധിപ്പിക്കുവാൻ പററിയതാണു്. ദഹിച്ചും, ദഹിക്കാതെയും മലം ഇളകിപോകുക, വയറുവേദന മുതലായ ഉപദ്രവങ്ങളെ സുഖപ്പെടുത്തും. കാച്ചിയ മോരിലൊ, ഇഞ്ചിനീരിലൊ ചേൎത്തു മൂന്നുനേരവും ഗുളിക സേവിക്കാം.

## ഹിംഗുവചാദി ഗുളിക

അഗ്നിമാന്ദ്യം നിമിത്തം ആമാശയത്തിൽ കഫം വൎദ്ധിച്ചു് ഭക്ഷണത്തിന്നു രുചിയില്ലാ യ്ക, വയറുവീൎപ്പു്, തേട്ടൽ, ഹൃദയം, വാരിഭാഗം, അരക്കെട്ടു്, വയറു് ഇവിടങ്ങളിൽ വേദന, മലമൂത്രങ്ങൾക്കുള്ള തടസ്ഥം ഇവയെ എല്ലാം സുഖപ്പെടുത്തി ജഠരാഗ്നിക്കു് പചനശക്തിയും, രുചിയും ഉണ്ടാക്കുന്നതാണു്. ഇഞ്ചിനീരിലൊ, കാച്ചിയ മോരിലൊ ഇതു ര

ണ്ടും സാധിക്കാത്തപക്ഷം ചൂടുവെള്ളത്തിലൊ ഓരോ ഗുളിക ചേൎത്തു രാവിലെയും വൈകു ന്നേരവും ഭക്ഷണത്തിന്നു മുമ്പായി സേവി ക്കണം.

പത്ഥ്യം:— ധാരാളം വിശപ്പു തോന്നുന്ന സമയം, വേഗത്തിൽ ദഹിക്കുന്ന ഭക്ഷണം അല്പാല്പമായി കഴിക്കണം,

## ഗോപീചന്ദനാദി ഗുളിക

കുട്ടികൾക്കുണ്ടാകുന്ന കരപ്പൻ, അപസ്മാ രം, ചുമ, ഏങ്ങൽ, പനി മുതലായവയെ ശമി പ്പിക്കും.

## ശ്വാസാനന്ദം ഗുളിക

ഉൎദ്ധ്വഗമായുണ്ടാകുന്ന വായുവിൻെറ നിര ന്തപ്രവൃത്തിയെ ക്രമീകരിക്കുന്നു. വലിവ്, ഇ ക്കിൾ, മെലിച്ചിൽ, ക്ഷയം, കഫോപദ്രവം ഇവയെ മാററും.

## മാനസമിത്രവടകം

ബുദ്ധിശക്തി, ആലോചനാശക്തി, ഇവയെ ഉണ്ടാക്കും. ഉന്മാദം മുതലായ മാനസികരോഗങ്ങളിൽ ഇത്രയും ഫലപ്രദമായ ഔഷധം വേറെ ഇല്ലാ.

ഇതു രണ്ടു നേരവും വെറും വയററിൽ ശുദ്ധമായി കറന്നു ചൂടാറാത്ത പശുവിൻ പാലിലോ, മഹാകല്യാണകഘൃതത്തിലോ ചേൎത്തു സേവിക്കാം.

## വിഷൂചികാരി ഗുളിക

വിഷൂചികാരോഗത്തിൻെറ ഏതു അവസ്ഥയിലും ഉപയോഗിക്കാവുന്നതാണ്. വിഷൂചികക്ക് മഞ്ഞൾച്ചുവ നീരിലോ, ചെറുനാരങ്ങനീരിലോ സേവിപ്പിക്കാം.

## മുസ്താദി ഗുളിക

കുഞ്ഞുങ്ങൾക്കുണ്ടാകുന്ന ജ്വരം, ശ്വാസംമുട്ടു്, ഗ്രഹണി, അതിസാരം, അജീൎണ്ണം മുതലായവക്കു നല്ലതാണു്.

## സൂൎയ്യപ്രഭ ഗുളിക

കോഷ്ഠശൂലം, കാസം, ശ്വാസം, ജ്വരം ഇവയെ ശമിപ്പിക്കും.

# ആസവാരിഷ്ടങ്ങൾ



## അശ്വഗന്ധാരിഷ്ടം

ഇതു് ബീടി, സിഗരററു് മുതലായവ ഉപയോഗിച്ചതിനാൽ ഉന്മേഷമില്ലാതിരിക്കുന്ന തലച്ചോറിനെ വേഗത്തിൽ പോഷിപ്പിച്ചു് ബുദ്ധിയേയും ധാരണാശക്തിയേയും ഉണ്ടാക്കും. ആലസ്യം, ഓർമ്മക്കേടു്, മെലിച്ചിൽ, ഭ്രാന്തു്, അപസ്മാരം, ബുദ്ധിമാന്ദ്യം മുതലായ തലച്ചോറിനെ സംബന്ധിച്ച രോഗങ്ങൾക്കു് വളരെ വിശേഷമാണു്.

ദീർഘകാലത്തെ സുഖക്കേടുകൊണ്ടു ക്ഷീണിച്ചു് ഓർമ്മക്കുറവു് മുതലായവ ബാധിച്ചതിനു് ഈ അരിഷ്ടം തുടർച്ചയായി കുറച്ചധികം കഴിക്കുന്നതു വളരെ നല്ലതാണു്. ഇതിലെ പ്രധാന മരുന്നായ അശ്വഗന്ധം (അമുക്കുരം) തലച്ചോറിലെ പേശികളുടെ വളർച്ചക്കു് വളരെ നല്ലതാണു്.

മാത്ര:—അര മുതൽ ഒരൌൺസുവരെ രണ്ടുനേരവും ഭക്ഷണത്തിനു ശേഷം സേവിക്കുന്നതിനു് വിരോധമില്ല.

## അശോകാരിഷ്ടം

സ്ത്രീകളുടെ എല്ലാവിധത്തിലുള്ള ആൎത്തവദോഷങ്ങളെയും നീക്കും. രക്തസ്രാവം, യോനിസ്രാവം ഇതുകൾക്കു പ്രത്യേകം. കൂടാതെ രക്തപിത്തസംബന്ധമായ പനി, അൎശ്ശസ്സ്, അഗ്നിമാന്ദ്യം, അരുചി ഇവകൾക്കും യുക്തിപോലെ ഉപയോഗിക്കാം. ഈ അരിഷ്ടം ഋതുകാലങ്ങളിൽ രക്തം അധികം പോകുന്നതിന്നും, കുറച്ചു പോകുന്നതിന്നും നല്ലതാണു്.

മാത്ര:—അര മുതൽ ഒരൌൺസുവരെ രണ്ടുനേരവും സേവിക്കാം.

## അഭയാരിഷ്ടം

മൂലക്കുരു, ഗ്രഹണി, പാണ്ഡു മഹോദരം, നീരു്, പ്ലീഹരോഗം, ഗുന്മം, കൃമി ഈ രോഗങ്ങളെ മാററി മലബന്ധത്തേയും മൂത്രതടസ്ഥത്തേയും തീൎക്കുന്നതാണു്. അഗ്നിബലത്തെ ധാരാളം വൎദ്ധിപ്പിക്കും. മൂലക്കുരുവുള്ളവൎക്കു ഇതും കാങ്കായന ഗുളികയും പതിവായി ശീലിച്ചാൽ മലബന്ധമുണ്ടാകുന്നതല്ല.

മാത്ര:—അര മുതൽ ഒരൌൺസുവരെ രണ്ടുനേരവും ഭക്ഷണത്തിന്നു മുമ്പായി സേവിക്കണം.

## അമൃതാരിഷ്ടം

ഇതു് എല്ലാവിധ പനികളേയും ശമിപ്പി ക്കുന്നതിന്നു പുറമെ ഇടവിട്ടു വരുന്ന പനി കൾ (വേലപ്പനി) ഒന്നാംതരമാണ്. വിശേ ഷിച്ചു് ജ്വരത്തിങ്കൽ ചുക്കംതിപ്പല്യാദി ഗു ളിക ചേൎത്തു് രണ്ടുനേരവും ഭക്ഷണത്തിന്നു മുമ്പായും പലവട്ടമായും സേവിക്കുന്നതു കൊ ള്ളാം.

മാത്ര:—അര മുതൽ ഒന്നര ഔൺസു വരേ യും പലവട്ടമായി സേവിക്കുന്നതായാൽ ദി വസം രണ്ടൌൺസുവരേയുമാകാം.

## അരവിന്ദാസവം

ഇതു കുട്ടികളുടെ സൎവ്വ രോഗങ്ങൾക്കും ന ല്ലതാണ്. കുട്ടികൾക്കുണ്ടാകുന്ന അപസ്മാരം മുതലായവകളിൽ ഉത്തമമാണ്.

പ്രായസ്ഥിതിയനുസരിച്ചു അരമുതൽ ഒരു ഔ. വരെ യുക്തിക്കനുസരിച്ചു് സേവിപ്പി ക്കുക.

## അയസ്കൃതി

പ്രമേഹം, അശ്സ്സ്, ശ്വിത്രം, കുഷ്ഠം, അരുചി, കൃമി, പാണ്ഡുരോഗം, ഗ്രഹണി, അതിസ്ഥൗല്യം, രക്തക്ഷയം എന്നിവയെ ശമിപ്പിക്കും.

മാത്ര: അരമുതൽ ഒരൌൺസുവരെ രണ്ടുനേരവും ഭക്ഷണത്തിന്നു മുമ്പ് സേവിക്കണം.

## ആരഗ്വധാരിഷ്ടം

കഫാധിക്യത്താലും മേദസ്സ് വദ്ധിച്ചും ദുഷിച്ചും ഉണ്ടാകുന്ന ഛദ്ദി, പനി, ദുഷ്ടവ്രണം, ചൊറി, ചിരങ്ങ്, കുഷ്ഠം ഇവയെല്ലാം സുഖപ്പെടുത്തും. ശോധനയും, ദീപനവും, രുചിയും ഉണ്ടാക്കും. പ്രമേഹത്തേയും, ദുമ്മേദസ്സിനേയും, കഫാധിക്യത്തേയും കളയും. പിത്തരോഗങ്ങൾക്കും, ശോധനക്കുറവിന്നും യുക്തിപോലെ ഉപയോഗിക്കാം.

മാത്ര:—1 മുതൽ 2 ഔൺസുവരെ ഭക്ഷണത്തിന്നു മുമ്പോ പിമ്പോ സേവിക്കാം.

പത്ഥ്യം: കപ്പൽമുളക്, മരപ്പുളി ഇവ കൂടാക്കണം.

## കനകാസവം

കാസശ്വാസികൾക്കു് ഒന്നാംതരം. ഉരക്ഷതംകൊണ്ടുള്ള ക്ഷീണം, രക്തപിത്തം, ജീർണ്ണജ്വരം, ക്ഷയം ഇവയെ സുഖപ്പെടുത്തും.

മാത്ര:—അര മുതൽ ഒരൌൺസുവരെ പകൽ രണ്ടുനേരവും രാത്രിയിലും സേവിക്കാം. ഇതു് തനിച്ചോ കസ്തൂര്യാദിഗുളിക ചേർത്തോ പലവട്ടമായി ഓരോ മണിക്കൂർ കൂടുമ്പോൾ ഓരോ ടീസ്പൂൺ സേവിച്ചാൽ വളരെ നന്നു്.

## കുടജാരിഷ്ടം

രക്താതിസാരം, രക്താർശസ്സ്, ഗ്രഹണി ഇവക്കു് സേവിക്കേണ്ടതാണു്. പഴക്കംചെന്ന പനികളെ നിർത്തി ജഠരാഗ്നിയെ വർദ്ധിപ്പിക്കുവാൻ ഇതിന്നു പ്രത്യേകശക്തിയുണ്ടു്. ഇതു സേവിക്കുന്ന കാലത്തു് ഉഷ്ണമായ എല്ലാററിനേയും ഉപേക്ഷിക്കണം.

മാത്ര:—അര മുതൽ ഒരൌൺസുവരെ രണ്ടുനേരവും ഭക്ഷണത്തിന്നു മുമ്പായി സേവിക്കണം.

## ഖദിരാരിഷ്ടം.

ത്വഗ്ദോഷങ്ങൾ എന്നു പറഞ്ഞാൽ, മഹാകുഷ്ഠങ്ങൾ ഉൾപ്പടെ എല്ലാം സുഖപ്പെടുത്തി, ധാരാളം രക്തപ്രസാദം ഉണ്ടാക്കും. ഹൃദ്രോഗം, പാണ്ഡുരോഗം, അർബ്ബുദം, ഗുന്മൻ, കാസ, ശ്വാസംമുട്ടൽ ഇവക്കെല്ലാം ഇതു ശീലിക്കാവുന്നതാണ്.

മാത്ര:—അര മുതൽ ഒരൌൺസ് വരെ രണ്ടുനേരവും ഭക്ഷണത്തിന്നു മുമ്പായി സേവിക്കണം.

## ചന്ദനാസവം

എല്ലാ വിധ ശുക്ലമേഹത്തേയും നശിപ്പിക്കും. ബലവും പുഷ്ടിയും ഉണ്ടാക്കും. മൂത്രച്ചൂട്, മൂത്രകൃഛ്രം ഇതുള്ളവക്കും സേവിക്കാം. ഏതു കാരണങ്ങളാലും ദേഹമുഷ്ണിച്ചവക്ക ഇതു നല്ലതാണു്.

അര മുതൽ ഒരൌൺസ് വരെ ഭക്ഷണത്തിന്നു മുമ്പായി രണ്ടുനേരവും സേവിക്കണം. പത്ഥ്യം: ശുക്ലമേഹമുള്ളവർ ഏററവും

തീക്ഷ്ണോഷ്ണങ്ങളായ അന്നപാനങ്ങളും, തീ, വെയിൽ എന്നിവ ഏല്ക്കുകയും, സ്ത്രീവിഷയം ചെയ്യ, മലമൂത്രാദിവേഗങ്ങളെ തടയുക, ഉറക്കമൊഴിക്കുക, കോപിക്കുക, വ്യസനിക്കുക, പകലുറങ്ങുക, പട്ടിണികിടക്കുക, ദുഷ്ടന്മാരുമായി സഹവാസം ചെയ്യുക ഇവകളെല്ലാം ഉപേക്ഷിക്കണം. നല്ലവണ്ണം പാകം ചെയ്ത അന്നവും, ശുക്ലത്തെ ഉണ്ടാക്കുന്ന ആഹാരപാനങ്ങളും, സജ്ജന സഹവാസവും സല്ക്കഥാശ്രവണവും, മനസ്സുഖവും, ദൈവചിന്തയും ഹിതമാകുന്നു.

## ജീരകാദ്യരിഷ്ടം

പ്രസവിച്ച സ്ത്രീകൾക്കുണ്ടാകുന്ന സമസ്ത രോഗങ്ങളേയും നശിപ്പിക്കും. കസ്തൂര്യാദി ഗുളിക ചേർത്തു സേവിച്ചാൽ അധികം ഗുണമുണ്ടായിരിക്കും.

മാത്ര:—അര മുതൽ ഒരൌൺസ് വരെ. മാത്രയിൽ കുറച്ചു പലവട്ടമായും സേവിക്കാം.

## ദശമൂലാരിഷ്ടം

ദേഹബലം, പുഷ്ടി, ശുക്ലം, ഓജസ്സ് ഇവകളെ വദ്ധിപ്പിക്കും. അതിമൈഥുനംകൊണ്ടോ മറ്റോ കലശലായ ധാതുക്ഷയം വന്നിട്ടുള്ളവർ ഇതു പതിവായി ശീലിച്ചാൽ ധാതുപുഷ്ടിയുണ്ടാകും. ബീജദോഷത്തെതീൎത്തു പ്രസവിക്കാത്ത സ്ത്രീകൾക്കു് ഗർഭധാരണശക്തിയും, സന്താന ലാഭവും നൽകും. ശ. ാ സംമുട്ടൽ, എക്കിട്ടു്, കാസശ്വാസം, വിലക്കം, കുര എന്നീ വായുരോഗങ്ങളിലും വാതവ്യാധികളിലും ഇതു സേവിക്കുന്നതു വളരെ നല്ലതാണു്. അഗ്നിബലവും, ഭക്ഷണത്തിനു് രുചിയും ധാരാളമായി ഉണ്ടാക്കും. കൃശന്മാക്കു് ശരീരപുഷ്ടിയും, തേജസ്സുമുണ്ടാക്കും. ചുരുക്കിപ്പറയുന്നതായാൽ യുക്തിപോലെ പല രോഗത്തിലും ഉപയോഗിച്ചു ഫലം കണ്ടിരിക്കുന്ന ഒരു സിദ്ധൌഷധമാണിതു്.

മാത്ര:—അര മുതൽ ഒരൌൺസു് വരെ രോഗസ്ഥിതിക്കനുസരിച്ചു രണ്ടുനേരമോ, മൂന്നുനേരമോ, പലവട്ടമായോ സേവിക്കാം.

വായുസംബന്ധമായ രോഗങ്ങൾക്ക് കസ്തൂ
ര്യാദി ഗുളിക ചേൎത്തു കഴിക്കുന്നതു് വളരെ
നല്ലതാണ്.

## ദന്ത്യരിഷ്ടം (വലിയതു്)

ഗുന്മൻ, മഹോദരം, പ്ലീഹതടിപ്പ്, ജീ
ൎണ്ണജ്വരം മുതലായി വിരേചിപ്പിച്ചു സുഖ
പ്പെടുത്തേണ്ടതായ എല്ലാ രോഗങ്ങളെയും സു
ഖപ്പെടുത്തും. ക്രമിയെ നശിപ്പിക്കും. മലശോ
ധനയില്ലാത്തവൎക്കു വായുവിൻെറയും മലത്തി
ൻെറയും തടവുതീൎത്തു ധാരാളം മലശോധന
യുണ്ടാക്കും.

മാത്ര:—അര മുതൽ രണ്ടൌൺസ് വരെ
ഭക്ഷണത്തിനു് മുമ്പായി സേവിക്കണം. സ
മം ചൂടുവെള്ളം ചേൎത്തു കഴിക്കുന്നതായാൽ
മലശോധന അധികമായി ഉണ്ടാക്കുന്നതാണു.

## ദ്രാക്ഷാരിഷ്ടം

ഈ സ്വാദുള്ള അരിഷ്ടം രക്തക്ഷയത്താലും മററും ശരീരത്തിലുണ്ടാകുന്ന ക്ഷീണം, ഉരക്ഷതം, ബലക്ഷയം, കാസ, ശ്വാസംമുട്ടൽ, ഗളരോഗം ഇവയെ സുഖപ്പെടുത്തി ധാരാളം ദീപനമുണ്ടാക്കും. വായുവിന്റെ തടസ്ഥം തീർത്തു മിതമായ ശോധനയെ നൽകും. ശരീരത്തിൽ ധാരാളം രക്തമുണ്ടാക്കി ബലവും, ഓജസ്സും ഉണ്ടാക്കും. രോഗമില്ലാത്തവർക്കുടി ഈ ഔഷധം നല്ലതാണ്.

മാത്ര:—ഒന്നു മുതൽ രണ്ടൌൺസുവരെ ഭക്ഷണത്തിനു മുമ്പായി രണ്ടുനേരവും സേവിക്കുന്നതിനു വിരോധമില്ല.

## പപ്പ്ടകാരിഷ്ടം

സാധാരണ ജ്വരങ്ങൾക്കും, പ്രത്യേകിച്ച് വിഷജ്വരത്തിനും നല്ലതു്. പാണ്ഡുരോഗം, ഗുന്മൻ, മഹോദരം, അഷ്ഠീല, ഉഷ്ണത്താലും രക്തക്ഷയത്താലും മററും ഉണ്ടാകുന്ന കാമില, യകൃത്ത പ്ലീഹ ഇവകൾക്കുള്ള വീക്കം ഈവക എല്ലാ രോഗങ്ങളേയും നിശ്ശേഷം നശിപ്പിക്കും.

മാത്ര:—അര മുതൽ ഒരൌൺസ് വരെ രണ്ടുനേരവും ഭക്ഷണത്തിനു മുമ്പോ പിമ്പോ.

## പാത്ഥാദ്യരിഷ്ടം

ഹൃദയം, ശ്വാസകോശം എന്നിവ സംബന്ധിച്ചുണ്ടാകുന്ന സകല രോഗങ്ങളേയും മാററി; ബലത്തേയും, വീൎയ്യത്തേയും വദ്ധിപ്പിക്കും.

മാത്ര: അരമുതൽ ഒരൌൺസ് വരെ.

## പിപ്പല്യാദ്യാസവം

മഹോദരം, ഗ്രഹണീരോഗം, മൂലക്കുരു, ദേഹംവരൾച്ച ഇവയെല്ലാം സുഖപ്പെടുത്തും. രക്തക്ഷയത്തെ തീൎത്തു ബലത്തെ ഉണ്ടാക്കും.

മാത്ര:—അര മുതൽ രണ്ടൌൺസ് വരെ ഭക്ഷണത്തിന്നു മുമ്പായി സേവിക്കണം.

## പുനർന്നവാസവം

ദേഹത്തിലുള്ള ദുർന്നീരിനെ നീക്കി ധാരാളം മലശോധനയെ ഉണ്ടാക്കുവാൻ വിശേഷമായ ഒരു ആസവമാണിതു്. സൎവ്വാംഗം നീർവ്യാപിച്ചും വായുമുട്ടിയും അനങ്ങാൻ വയ്യാതെ കിടന്നു കഷ്ടപ്പെടുന്ന ശോഫരോഗിക്കു് ഇതു അമൃതുതന്നെയാണു്. പാണ്ഡുരോഗം, പ്ലീഹതടിപ്പു്, യകൃദ്രോഗം, തലചുററൽ, അരോചകം, ഗുല്മം, അർശ്ശസ്സ്, മഹോദരം,

ഗ്രഹണി, സഹജമായ പനി, കാസശ്വാസം, മലബന്ധം, എക്കിട്ട് ഇവയ്ക്കും നല്ലതാണ്. ഇതുപയോഗിക്കുമ്പോൾ യുക്തിപോലെ മാംസരസം ശീലിക്കുന്നതായാൽ ദേഹത്തിന് ബലവും തേജസ്സും വർദ്ധിച്ച് ആരോഗ്യത്തെ നിലനിറുത്തും.

മാത്ര:—ഒന്നു മുതൽ രണ്ടൌൺസ് വരെ രാവിലെ ഭക്ഷണത്തിന്ന് മുമ്പായി സേവിക്കണം.

## പൂതികാവല്ക്യാസവം

മൂലക്കുരു, അഗ്നിമാന്ദ്യം എന്നിവകൾക്ക് വളരെ വിശേഷമാണ്.

മാത്ര: അരമുതൽ ഒരൌൺസ്വരെ ഭക്ഷണത്തിന്ന മുമ്പു രണ്ടുനേരവും സേവിക്കണം.

## പൂതികരഞ്ജാസവം

മൂലക്കുരു, അഗ്നിമാന്ദ്യം എന്നിവകൾക്ക് പ്രശസ്തം.

മാത്ര: അരമുതൽ ഒരൌൺസ്വരെ ഭക്ഷണത്തിന് മുമ്പു സേവിക്കണം,

## പൂതികാസവം

അർശസ്സ്, ഗുന്മം, പ്ളീഹ, വയററിൽ വേദന, ഈ രോഗങ്ങൾക്കു് വളരെ ഉത്തമമാണു്.

മാത്രാ:—അര ഔൺസു മുതൽ ഒരൌൺസു വരെ ഭക്ഷണത്തിനു മുമ്പോ, പിമ്പോ സേവിക്കാം.

## ബലാരിഷ്ടം

എല്ലാ വാതരോഗങ്ങളേയും സുഖപ്പെടുത്തും. വാതസംബന്ധമായുണ്ടാകുന്ന ദീപനക്ഷയം, ശരീരം മെലിയുക, പനി, കാസശ്വാസം എന്നിങ്ങിനെയുള്ള വാതസംബന്ധമായ എല്ലാ രോഗത്തേയും നശിപ്പിക്കും. പ്രസവിച്ചുകിടക്കുന്ന സ്ത്രീകൾ ഒരു നേരം ബലാരിഷ്ടവും, ഒരു നേരം ധാന്വന്തരം ഗുളികയോ, കസ്തൂര്യാദിഗുളികയോ അനുപാനം ചേർത്തു ധാന്വന്തരം കഷായവും സേവിക്കുന്നതായാൽ പ്രസവചികിത്സക്കുവേണ്ടി വേറെ ഒന്നും ചെയ്യേണ്ടതില്ല.

മാത്രാ:—ഒന്നു മുതൽ രണ്ടൌൺസ്‌വരെ.

## മധൂകാസവം

ഗ്രഹണി, അഗ്നിമാന്ദ്യം, നീരു, കുഷ്ഠം, കിലാസം, പ്രമേഹം ഇവ നശിപ്പിക്കും. പുഷ്ടികരവും, കഫപിത്തശമനവും ആകുന്നു.

മാത്ര: അരമുതൽ ഒരൌൺസുവരെ രണ്ടു നേരവും ഭക്ഷണത്തിനു മുമ്പോ, പിമ്പോ സേവിക്കാം.

## മുസ്താരിഷ്ടം

ഗ്രഹണി, അതിസാരം, അരോചകം മുതലായവയെ സുഖപ്പെടുത്തി അഗ്നിബലത്തെ വർദ്ധിപ്പിച്ച് ഭക്ഷണത്തിന് രുചിയുണ്ടാക്കും. ദീപനക്ഷയം നിമിത്തം വയറു തൂങ്ങി നെഞ്ഞു കുരച്ചു വയററിൽ പാമ്പു നിറഞ്ഞു അന്നം വേണ്ടാതെയും ദേഹം മെലിഞ്ഞും കൈകാൽ നീരോടുകൂടിയും, ചിലപ്പോൾ ദഹിച്ചും ചിലപ്പോൾ ദഹിക്കാതെയും വയററിൽനിന്ന് ഇളകിപോയിക്കൊണ്ടും ഇരിക്കുന്ന കുട്ടികളുടെ എല്ലാ രോഗത്തിന്നും ഉത്തമം. ഒരു നേരം അഷ്ടചൂർണ്ണവും ഒരു നേരം മുസ്താരിഷ്ടവും കൊടുത്താൽ അതിവേഗത്തിൽ സുഖപ്പെടുന്നതാണു്.

മാത്ര:—അര മുതൽ ഒരു ഔൺസ് വരെ.

## മൃദ്വീകാരിഷ്ടം or ദ്രാക്ഷാസവം

രാജയക്ഷ്മാവ്, ശ്വാസരോഗങ്ങൾ, ഗള രോഗം, ഹൃദയത്തിന്നുള്ളിലുള്ള മുറിവ്, ചതവ് (ഉരക്ഷതം) ഇവകളിൽ ഉത്തമം. ഗ്രഹണീദോഷത്തെതീൎത്തു ദീപനം, അഗ്നിബലം, ശോധന ഇവയെ ഉണ്ടാക്കും. മൂലക്കുരുവിനെ നശിപ്പിക്കുകയും ചെയ്യും. ഇതിന്നുംപുറമെ നെഞ്ഞിലുള്ള പഴുപ്പ് (ന്യൂമോണിയ) എന്നതിനേയും, നേത്രരോഗത്തേയും ശമിപ്പിക്കും.

മാത്ര:—ഒന്നുമുതൽ രണ്ടൌൺസ് വരെ ഭക്ഷണത്തിനു മുമ്പൊ, പിമ്പോ സേവിക്കാം.

## ലോഹാസവം

രക്തം ക്ഷയിച്ച് ഇടയ്ക്കിടക്ക ദേഹത്തിൽ നീരുവന്നുവിളറിയിരിക്കുമ്പോഴും നടക്കുമ്പോൾ ക്ഷീണവും കിതപ്പും ഉണ്ടാകുമ്പോഴും, കണ്ണുമഞ്ഞളിക്കുക, തലചുററുക മുതലായ വിന്യോപദ്രവങ്ങൾ ഉള്ളപ്പോഴും ഇതു സേവിക്കുന്നതു കൊള്ളാം. ഉരുക്കു (ഇരിമ്പ്) ധാരാളമായി ചേൎന്നിട്ടുള്ളതുകൊണ്ടു സ്വല്പം മലബന്ധമുണ്ടാക്കുന്നതാണ്. പാകംപോലെ വിരേചനൌഷധങ്ങൾകൊണ്ടു മലബന്ധമുണ്ടാക്കാതെ സൂക്ഷിക്കണം.

സമം ദ്രാക്ഷാരിഷ്ടം ചേർത്തു സേവിക്കുന്നതു മലബന്ധം കുറയ്ക്കുന്നതിന്നും രുചിക്കും നന്നു.

മാത്ര:—അര ഔ. മുതൽ ഒരൌൺസു വരെ രണ്ടു നേരമോ ഒരു നേരമോ സൌകര്യം പോലെ ഭക്ഷണത്തിനു മുമ്പോ പിമ്പോ സേവിക്കാം. കുപ്പർമുളക്, പുളി ഇവ വർജ്ജിക്കണം. വെയിൽ കൊള്ളാതിരിക്കയും വേണം.

## ലോധ്രാസവം

പ്രമേഹരോഗത്തിൽ വൈദ്യന്മാർ സാധാരണമായി ഉപയോഗിച്ചുവരുന്ന ഔഷധമാണിതു്. എല്ലാവിധ പ്രമേഹവും, സുഖപ്പെടുന്നതിനു് പുറമെ അർശസ്സ്, ശ്വിത്രം, കുഷ്ഠം, അരോചകം, കൃമിരോഗം, പാണ്ഡുരോഗം, ഗ്രഹണീദോഷം ഇവകൾക്കും നന്നു്.

മാത്ര:— അര മുതൽ രണ്ടൌൺസ് വരെ. പത്ഥ്യം: രോഗികൾ പഞ്ചസാര, പുന്നല്ലരിച്ചോറ് ഇവ തീരെ ഉപേക്ഷിക്കണം. പാല്, നെയ്യ് മുതലായ മറ്റു മധുരസാധനങ്ങളും, പുളി, ഉപ്പ് ഇതുകളും കഴിയുന്നേടത്തോളം കുറക്കണം. ദേഹബലത്തിന്നുതക്ക വ്യായാമം ചെയ്കയും, സ്ത്രീസംഗം ഉപേക്ഷിക്കയും വേണം. കഴിയുന്നതും ഗോതമ്പുമാണു് ശീലിക്കേണ്ടതു്.



# ഏ. ആർ. പി.
# വിസർപ്പനെണ്ണ



കുട്ടികൾക്കു സർവ്വസാധാരണയായിട്ടുണ്ടാകുന്ന ഏതുതരം കരപ്പനും പററിയ ഔഷധമാണിതു്.

ഇതു മേലും, തലയിലും തേച്ചു് കുളിപ്പിക്കുകയൊ, കുളിപ്പിക്കാതിരിക്കുകയൊ ചെയ്യാം.

എണ്ണ പുരട്ടാൻ ആരംഭിക്കുന്നതോടുകൂടി, സേവിപ്പിക്കുകയും വേണം. മേൽ തേപ്പാനുള്ള എണ്ണയല്ല സേവിപ്പിക്കേണ്ടതു്. അതിനു പ്രത്യേക പാകത്തിൽ കാച്ചിയ എണ്ണയുണ്ടു്.

കാലത്തു ഭക്ഷണത്തിനു മുമ്പെ താഴെ പറയുന്ന തോതനുസരിച്ചു് സേവിപ്പിക്കാം.

## മാത്ര:

| | | | | |
|---|---|---|---|---|
| 1- മാസം | പ്രായംവരെ | ...... | = | 1-തുള്ളി |
| 2- മാസം | ...... | ...... | = | 2-തുള്ളി |
| 3- മാസം | ...... | ...... | = | 3-തുള്ളി |
| 3- 6മാസംവരെ | ...... | ...... | = | 4-തുള്ളി |
| 6-12മാസംവരെ | ...... | ...... | = | 6-തുള്ളി |
| 3-വയസ്സുവരെ | ...... | ...... | = | 9-തുള്ളി |
| 6-വയസ്സുവരെ | ...... | ...... | = | 12-തുള്ളി |

---

പ്രത്യേകിച്ചു് പഥ്യങ്ങളൊന്നും ആചരിക്കേണ്ടതില്ല. ദഹനക്കേടു് വരുത്താതെ സൂക്ഷിച്ചാൽ മാത്രം മതി.

എണ്ണ സേവിപ്പിച്ചുതുടങ്ങിയാൽ ഒരു പക്ഷെ ദേഹത്തിൽ പൊറി, ചിരങ്ങുകളും കുറെ കൂടി പൊന്തിയെന്നു വരാം. അതുകണ്ടു പരിഭ്രമിക്കേണ്ടതില്ല. വലിയ ശക്തിയായ പനിയുണ്ടെങ്കിൽ അതു ശമിക്കുന്നവരക്ക തലയിലും, മേലും വെള്ളമൊഴിക്കേണ്ടെന്നു മാത്രം വെച്ചാൽ മതി. എണ്ണ തേക്കുന്നതും, സേവിക്കുന്നതും നിറുത്തേണ്ട.

# ക്ഷീരബലാ

എല്ലാവിധ വാതങ്ങളെയും, വാതാധിക്യ മായ മററു രോഗങ്ങളെയും സുഖപ്പെടുത്തും. ദേഹത്തിന്നു ശക്തിയും, പുഷ്ടിയും ഉണ്ടാക്കും. ഇന്ദ്രിയ തളൎച്ചയെ തീൎത്തു് ഓജസ്സുണ്ടാക്കും. അൎദ്ദിതം, പക്ഷവാതം മുതലായി ഞരമ്പു സംബന്ധിച്ച രോഗങ്ങൾക്കും; വാതതിമിരം, ഒരുചെന്നി കുത്തു്, ഗൃദ്ധ്രസി, യോനിരോഗം, തലവേദന ഈ രോഗങ്ങൾക്കും ആശ്വാസം കൊടുക്കും.

ഇതു തലയിൽ തേക്കുക, നസ്യംചെയ്ക, ധാരയിടുക, സേവിക്കുക, പിചു, വസ്തി ഈ വിധങ്ങളിലെല്ലാം അകത്തും, പുറത്തും ഒരുപോലെ ഉപയോഗിക്കാം. സ്നേഹപാനവിധിയനുസരിച്ച ഗുദവസ്തിയുമാവാം. കഷായത്തിൽ മേമ്പൊടിയായും സേവിക്കാം.

ആവൎത്തിക്കാത്തതു്—അര ഔൺസു മുതൽ ഒരൗൺസു വരെ സേവിക്കാം.

101 ആവൎത്തിച്ചതു കാൽ ക. തൂക്കം മുതൽ അര ക. തൂക്കം വരെ തനിച്ചൊ, ജീരകവെള്ളത്തിലൊ സേവിക്കാം.

രക്തവാതരോഗികൾ ചൂടാക്കാതെ സേവിക്കണം.

# ധാന്വന്തരം
## (കഷായം)

പ്രസവാനന്തരമുണ്ടാകുന്ന എല്ലാവിധ രോഗങ്ങളേയും, ക്ഷീണത്തേയും മാററി ആരോഗ്യമുണ്ടാക്കും. എല്ലാവിധ വാതങ്ങളേയും; ജ്വരം, ഗുന്മം, ഗ്രഹണി, മൂത്രത്തടവു്, യോനിരോഗം, ഒടിവു്, ചതവു്, മുറിവു് മുതലായവയും ശമിപ്പിക്കും.

മാത്ര: ഒരൌൺസു് കഷായം സമം തിളപ്പിച്ചാറിയ വെള്ളത്തിൽ ചേൎത്തു ധാന്വന്തരം ഗുളിക മേമ്പൊടിയുമായി രണ്ടുനേരം ഭക്ഷണത്തിനു മുമ്പു സേവിക്കുക.

# ഇളനീർകുഴമ്പ്

എല്ലാ നേത്രരോഗങ്ങൾക്കും ഹിതമാണു്. ചൂടു്, ചൊറിച്ചിൽ, ചില്ലം, അൎമ്മം, തിമിരം, നീരൊഴുക്കു്, പുളിപ്പു്, പീളകെട്ടു്, ചുവപ്പു് മുതലായവയെ മാററും. രോഗികൾക്കും അരോഗികൾക്കും ഒരുപോലെ ഉപയോഗിക്കാം.

# ആവണക്കെണ്ണകൾ



## 1. നിംബാമൃതാദി

ഇതു കോഷ്ഠശുദ്ധി വരുത്തി ശക്തിയേറിയ വാതവികാരങ്ങളേയും കുഷ്ഠം, നാഡീവ്രണം, മുഴ, കണ്ഠമാല, ശിരോരോഗം, ഗുന്മം, അർശസ്സ്, പ്രമേഹം, അരുചി, ക്ഷയം, പീനസം, വിദ്രധി, വാതരക്തം, തുടങ്ങിയ രോഗങ്ങളേയും ശമിപ്പിക്കും.

## 2. ഗന്ധർവ്വഹസ്താദി

സകല വാതരോഗങ്ങളേയും വൃദ്ധികളേയും ശമിപ്പിച്ചു് ശരീരത്തിനു പൂർണ്ണാരോഗ്യത്തെ ഉണ്ടാക്കും. പ്രായഭേദവും രോഗഭേദവും അനുസരിച്ചു് കഴിക്കാവുന്നതാണു്.

മാത്രാ:—അരയ്ക്കാൽ ഔൺസു മുതൽ ഒരു ഔൺസുവരെ.

—:*:—

# ആവൽതോലാദി ഭസ്മം

—:o:—

ദേഹം മുഴുവൻ നീരു് വന്നു മലമൂത്രങ്ങൾക്കു തടസ്ഥം വന്നിരിക്കുന്ന രോഗികൾക്കുള്ള അമൃതാണിതു്.

അര മുതൽ ഒന്നര തോല വരെ എട്ടൌൺസ് വെള്ളത്തിൽ കലക്കി രണ്ടു പ്രാവശ്യം തെളി ഊററി ആ വെള്ളത്തിൽ രണ്ടു തോല അരിയിട്ടു് നാലൌൺസ് മോരും ഒഴിച്ചു് കഞ്ഞിയാക്കി സേവിക്കാം.

അല്ലെങ്കിൽ ഒരു തോല, രണ്ടൌൺസ് ചൂട്ടുവെള്ളത്തിൽ കലക്കി, തെളിയെടുത്തു മോരു ചേർത്തോ, ചേർക്കാതെയോ ഭക്ഷണത്തിനു മുമ്പു് സേവിക്കാം. അടിയിൽ കാണുന്ന ഊറൽ സേവിക്കരുതു്. കാച്ചിയ മോർ ധാരാളം സേവിക്കുന്നതു് നല്ലതാണ്.

രണ്ടോ, മൂന്നോ ദിവസം കഴിയുമ്പോഴെ കുളിക്കാവൂ. തിളപ്പിച്ചാറിയ വെള്ളം തലക്കും, ചെറുചൂടുള്ള വെള്ളം ദേഹത്തിലും ഉപയോഗിക്കണം.



## വൈദ്യന്റെ ഉപദേശപ്രകാരം മാത്രം ഉപയോഗിക്കേണ്ടവ.



### വാസാരിഷ്ടം

ഇതിൽ (വാസാ) ആടലോടകത്തിന്റെ പൂവും ഇലയുമാണു് കാര്യമായിട്ടുള്ള മരുന്നുകൾ. ചുമ മുതലായവയ്ക്കു് പറ്റിയതാണു്.

### യോഗരാജഗുഗ്ഗുലുചൂർണ്ണം

### നിർഗ്ഗുണ്ഡ്യാദി തൈലം

### നിഷ്ക്കളങ്കൻ എണ്ണ

ഒരുതരം രക്തസമ്മർദ്ദന (Blood Pressure) ക്കാർക്കു് തലയിൽ തേക്കാനുള്ളതാണു്.



# പത്ഥ്യം.

രോഗത്തിന്നും രോഗിക്കും ബലക്കുറവുള്ള കാലങ്ങളിലും അധികകാലം നീണ്ടുനില്ക്കുന്ന രോഗങ്ങളിലും കഠിനമായ പത്ഥ്യങ്ങളും, വീര്യമുള്ള ഔഷധങ്ങളും പാടില്ലാത്തതാകുന്നു.

കഠിന പത്ഥ്യങ്ങൾ ആചരിച്ച മരുന്നുകൾ കഴിക്കുന്നതു" ഒരു വൈദ്യന്റെ നിർദ്ദേശപ്രകാരമേ ആകാവൂ.

ഏതൊങ്കിലും മരുന്നുകൾ സേവിച്ചുകൊണ്ടിരിക്കുമ്പോൾ വേഗത്തിൽ ദഹിക്കുന്നവയും വയററിന്നു ഘനം ഉണ്ടാക്കാത്തവയുമായ ഭക്ഷണങ്ങൾ കഴിക്കേണ്ടതാണു".

# വിശേഷാൽ:

ഇവിടെ തയ്യാറാക്കിവെച്ചിട്ടുള്ള മരുന്നുകൾക്ക പുറമെ ആവശ്യക്കാരുടെ കുറിപ്പടിയനുസരിച്ച് കൃത്യസമയത്തിനുള്ളിൽ മരുന്നുകൾ മിതമായ വിലക്ക തയ്യാറാക്കികൊടുക്കുന്നതിന്നു എപ്പോഴും തയ്യാറാണു".

മാനേജർ.

# കച്ചവട വ്യവസ്ഥകൾ



1. മരുന്നുകൾ റൊക്കവിലക്കു മാത്രമേ വില്ക്കുകയുള്ളു.

2. മരുന്നുകൾ തപാലിലൊ, അഞ്ചലിലൊ അയക്കുന്നതിന്നു ആവശ്യപ്പെടുമ്പോൾ നാലിൽ ഒന്നു സംഖ്യ മുൻകൂറായി അയക്കേണ്ടതാണ്.

അങ്ങിനെ അയക്കുന്നതിന്നുള്ള കുപ്പികളുടെയൊ, ടിന്നുകളുടെയൊ വിലയും, പാക്കിംഗിന്നുള്ള പെട്ടിയുടെ വിലയും, തപാൽ ചിലവും മരുന്നിന്നു് ആവശ്യപ്പെടുന്നവർ വഹിക്കേണ്ടതാണ്.

തപാലിലൊ, അഞ്ചലിലൊ അയക്കുമ്പോൾ കുപ്പികൾ പൊട്ടിപ്പോകുക, ടിന്നുകളിൽനിന്നു ചോൎന്നുപോകുക ഈവക നഷ്ടങ്ങൾക്കു ഞങ്ങൾ ഉത്തരവാദികളല്ല.

3. പത്തു റാത്തലിൽ കൂടുതൽ മരുന്നുകൾ വരുത്തുന്നതു തീവണ്ടിവഴിക്കാകുന്നതാണ് ലാഭം.

മാനേജർ,

എ. ആർ. പി. ഔഷധശാല,—കുന്നംകുളം.




## അധരം

അധരമാണു് സ്വപ്നവിഷയമെങ്കിൽ ചുംബനമാണു് അതിൻ ഫലം.

## എഴുത്തു്

നിങ്ങൾ ഒരു എഴുത്തു എഴുതുന്നു എന്നോ, മററൊരു ആൾ എഴുതുന്നതു നിങ്ങൾ കണ്ടു എന്നോ സ്വപ്നമുണ്ടായാൽ അടുത്തു് ഒരു അനുരാഗലേഖനം കിട്ടുമെന്നു സൂചന.

ഇതാണു് നിഘണ്ടുവിന്റെ മാതൃക. കമനീയമായ അച്ചടിയും ബൈണ്ടും.

## ഗൌളിശാസ്ത്രം.

(പുതിയ പ്രസിദ്ധീകരണം)

---

ഗദ്യത്തിൽ അദ്ധ്യായങ്ങളാൽ
തിരിച്ചെഴുതിയിട്ടുള്ളതു്.

---

കമനീയമായ
പുറംചട്ടയോടുകൂടിയതു്.

വില: ആറണ.

---

## മരുന്നും മന്ത്രവും

വില രണ്ടരണ

---

## പ്രശ്നദീപിക

വില 4 ണ

---

എ. ആർ. പി. പുസ്തകശാല—കുന്നംകുളം.

Printed and Published at
A. R. P. Press—Kunnamkulam.



ചിസപ്പ്നണ്ണ
ശീലിക്കുന്നതി-
ന് മുമ്പ്



7
ദിവ-
സം
ശീലി-
ച്ചതി-
ന്നു
ശേഷം



൨൮ ദിവസം
ശീലിച്ചതിന്നു
ശേഷം